(Malayalam)

**Vilapangal**

**Thazhathu Punnathra Chandappilla Kathanar**

First Edition: Meenam 15, 1100 (M.E.)

Second Edition: 1990

First Web Edition: 2020 May 17

Compiled, Edited and Published by Joice Thottackad on behalf of **Marthoman E Library** for the glory of God and for the benefit of human kind.

Type Setting: Sophia Print House, Kottayam

1990–ൽ ഗ്രന്ഥകർത്താവിന്റെ കുടുംബാംഗങ്ങൾ പ്രസിദ്ധീകരിച്ച പതിപ്പിന്റെ പുനഃപ്രസിദ്ധീകരണമാണിത്. ചില വാക്കുകൾ ഇപ്പോഴത്തെ ഭാഷാ പ്രയോഗരീതിയിലേക്കു മാറ്റിയതല്ലാതെ വിട്ടുകളയലോ കൂട്ടിച്ചേർക്കലോ നടത്തിയിട്ടില്ല. – എഡിറ്റർ

# ഗ്രന്ഥകർത്താവ്

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ മലങ്കരസഭയ്ക്ക് ധീരമായ നേതൃത്വം നൽകിയ വൈദികശ്രേഷ്ഠരിൽ അദ്വിതീയനായിരുന്നു താഴത്തു പുന്നത്ര ചാണ്ടപ്പിള്ള കത്തനാർ. കൊല്ലവർഷം 1022-ാം ആണ്ട് തുലാ മാസം 28-ാം തീയതി (എ.ഡി. 1844) ജനിച്ചു. മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായിൽ നിന്നും ഒമ്പതാം വയസ്സിൽ ഉയിർപ്പു പെരുനാൾ ദിവസം പഴഞ്ഞി പള്ളിയിൽ വച്ചു ശെമ്മാശു പട്ടവും ഇരുപത്തി രണ്ടാം വയസ്സിൽ നിരണം പള്ളിയിൽ വച്ച് കശ്ശീശാ പട്ടവും സ്വീകരിച്ചു. 1106 കർക്കടകം 8-ാം തീയതി (1931) നിര്യാതനായി.

ഇതുപത്തിനാലു വർഷം കോട്ടയം ചെറിയപള്ളിയിൽ വികാരിയായിരുന്നു. ബഹുമാനപ്പെട്ട അച്ചൻ മലങ്കര സഭയുടെ വൈദിക ട്രസ്റ്റിയായിരുന്നു. ഇക്കാലത്ത് വട്ടിപ്പണത്തിന്റെ പലിശ ബ്രിട്ടീഷ് ഗവൺമെന്റിൽ നിന്നു വാങ്ങി. മലങ്കര മെത്രാപ്പോലീത്താമാരായ (പാലക്കുന്നത്തു) മാത്യൂസ് മാർ അത്താനാസ്യോസിനോടും തോമസ് മാർ അത്താനാസ്യോസിനോടും ചേർന്നു നിന്നു മലങ്കരസഭയുടെ നവീകരണത്തിനായി പ്രവർത്തിച്ചു. ആലപ്പുഴയിലും തിരുവനന്തപുരത്തുമുള്ള കേസുകളുടെ മുഴുവൻ ചുമതലയും അച്ചൻ തന്നെയാണ് വഹിച്ചത്. സമുദായ കേസിന്റെ അവസാന തീർപ്പായ റോയൽ കോടതി വിധിയിൽ അച്ചനെതിരായി ഒരു പരാമർശവും ഉണ്ടായിരുന്നില്ല. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ അകാല നിര്യാണത്തെ തുടർന്നുളവായ പ്രതിസന്ധിയിൽ അപ്പോസ്തോലിക പിൻതുടർച്ചയ്ക്കായി തൊഴിയൂർ സ്വതന്ത്ര സുറിയാനി സഭയുടെ മെത്രാപ്പോലീത്താമാരെ തന്റെ സ്വന്തം ഇടവകയായ കോട്ടയം ചെറിയപള്ളിയിൽ വരുത്തി പല എതിർപ്പുകളുടെയും മദ്ധ്യേ ഗവൺമെന്റിന്റെ സഹായത്തിൽ തിത്തൂസ് ഒന്നാമനെ മാർത്തോമ്മാ സഭയുടെ മെത്രാപ്പോലീത്തായായി വാഴിക്കുന്നതിനു നേതൃത്വം നൽകി. പഴയസെമിനാരി സഭയ്ക്ക് നഷ്ടപ്പെട്ടപ്പോൾ സ്വന്തമായി സീയോൻകുന്നു വാങ്ങി 1071 മേടം 25-ാം തീയതി വൈദിക സെമിനാരി സ്ഥാപിച്ചു. കോട്ടയം യറുശലേം, പഴയചന്ത സെന്റ് തോമസ് ഇടവകകളുടെ സ്ഥാപനം അച്ചന്റെ ഉത്സാഹത്താലാണുണ്ടായത്. സമുദായാലോചന സഭയിൽ തക്സാ പരിഷ്ക്കരണ പ്രതിസന്ധിയിൽ അച്ചന്റെ സമയോചിതമായ ഇടപെടൽ സഭയ്ക്കനുഗ്രഹമായിത്തീർന്നു. നവീകരണം സഭയിൽ നിലനിർത്തുന്നതിന് അച്ചൻ വലിയ വില നൽകി - താൻ ജനിച്ചു വളർന്നു വികാരിയായി ശുശ്രൂഷിച്ച ചെറിയപള്ളി ഇടവകയും മലങ്കര സഭയുടെ വൈദികട്രസ്റ്റി സ്ഥാനവും സന്തോഷത്തോടെ ഉപേക്ഷിച്ചു.

പത്തു വർഷം നീണ്ടുനിന്ന വ്യവഹാരത്തിനു ശേഷം പൊതു സ്വത്തിനവകാശിയായ യാക്കോബായക്കാരുടെയും വിദേശത്തു നിന്നുള്ള ധന

സഹായംകൊണ്ട് പരിരക്ഷിക്കപ്പെട്ടു വരുന്ന സി.എം.എസ്. കാരുടെയും ഇട യിൽ കുടുംബസ്വത്തു നഷ്ടപ്പെട്ട തറവാട്ടുകാരന്റെ നിലയിലായിരുന്നു അന്നു മാർത്തോമ്മാക്കാർ. എന്നാൽ ശ്രേഷ്ഠവും അമൂല്യവുമായ സഭയുടെ തക്സാകളും, നൂറ്റാണ്ടുകൊണ്ട് കെട്ടിപ്പടുത്ത പാരമ്പര്യങ്ങളും, ആരാധന കളും പാശ്ചാത്യവൽക്കരണം കൊണ്ടും ഉപദേശം കൊണ്ടും തട്ടിത്തെറി പ്പിച്ച് തന്റെ സഭയെ ദരിദ്രമാക്കുന്നതു കണ്ട് അച്ചന്റെ ഹൃദയം തകർന്നു. സഭയുടെ ശ്രേഷ്ഠമായ വിശ്വാസാചാരങ്ങളെ വേണ്ടുംവണ്ണം ഗ്രഹിക്കാതെ നവീകരണത്തിന്റെ പേരിൽ ചിലർ സഭയിൽ നടപ്പാക്കാൻ ശ്രമിച്ച പ്രവർ ത്തനങ്ങളെ കണ്ടു മനംനൊന്ത് എഴുതിയ പുസ്തകമാണ് വിലാപം എന്ന ഈ ചെറുപുസ്തകം.

# മാർത്തോമ്മാ സമുദായത്തെ സംബന്ധിച്ച് വയോധികനായ പുന്നത്ര ചാണ്ടപ്പിള്ള കത്തനാർ എൺപത്തിഒന്നാമത്തെ വയസിൽ പ്രസിദ്ധപ്പെടുത്തുന്ന വിലാപങ്ങളുടെ ചെറുപുസ്തകം

നമ്മുടെ സഭയുടെ തൽക്കാലസ്ഥിതി വളരെ പരിതാപകരമായിരിക്കുന്നു എന്നു പല വിധത്തിൽ എന്റെ ബോധത്തിൽ വരികയും അതിനെക്കുറിച്ച് വ്യസനിച്ച് പരിഹാരത്തിനായി മേലദ്ധ്യക്ഷരോടും പ്രിയപ്പെട്ട സഹോദര അംഗങ്ങളിൽ പലരോടും പറയുകയും സങ്കടമായി തോന്നുന്ന സംഗതികളെ എഴുതി ആളാംപ്രതിയും  പൊതുയോഗത്തിലേക്കും അയച്ചിട്ടും യാതൊരു പരിഹാരവും ഉണ്ടാകാതെയും ഇരിക്കയാൽ എന്റെ അപേക്ഷകളെയും അഭിപ്രായങ്ങളെയും രേഖപ്പെടുത്തി പരസ്യപ്പെടുത്തുന്നതായാൽ എന്റെ ഉദ്ദേശ്യം സഭയെയും പൂർവ്വ വിശ്വാസാചാരത്തെയും ഭയഭക്തിയോടുകൂടെ സ്നേഹിക്കുന്ന സുബോധമുള്ളവരിൽ ഒരു സമയം പ്രകാശിച്ച് ദൈവത്തിന്റെ നാമം മഹത്വപ്പെടുത്തുന്നതിനും പൂർവ്വാചാരങ്ങളെ പാലിച്ച് ദൈവമക്കൾ ശിഷ്ടായുസ്സുകാലം പ്രകാശമായി വിളങ്ങുന്നതിനും സംഗതി വരാമെന്നുള്ള ഉദ്ദേശ്യത്തോടുകൂടി ഈ ചെറുപുസ്തകം പ്രസിദ്ധപ്പെടുത്തുന്നതാകുന്നു.

തൽക്കാലം നമ്മുടെ പള്ളികളെ ഭരിച്ചുവരുന്ന പട്ടക്കാരിൽ അധികം പേരും പരിഷ്ക്കാരികളായ പടിഞ്ഞാറെ സഭക്കാരുടെ ഉപദേശങ്ങളെയും അവരുടെ പ്രീതിയേയും സമ്പാദിച്ച് പുതിയ ക്രമങ്ങൾ പരിഷ്കരിച്ചും വിവിധ ഇടവകകളിൽ ഓരോ ക്രമങ്ങൾ നടത്തുന്നതിനും ശക്തന്മാരായി തീർന്നിരിക്കുന്നതല്ലാതെ നമ്മുടെ സഭയുടെ പൂർവ്വീക വിശ്വാസാചാരവും നടപടിയും പഠിച്ചും പരിചയിച്ചും നടത്തുന്നതിൽ പ്രാപ്തിയുള്ളവരല്ലാ എന്നു വ്യസനത്തോടും ലജ്ജയോടും കൂടി പ്രസ്താവിക്കേണ്ടിയിരിക്കുന്നു. സമുദായ അംഗങ്ങളിൽ പ്രധാനികളും മാന്യന്മാരുമായിരുന്ന പലരും ഈ കാലാവസ്ഥയിൽ ജനിച്ചു വളർന്നു വർദ്ധിച്ചിരിക്കുന്നവരാകയാൽ ഇവരുടെ നടപടികളിലും ഉപദേശത്തിലും ലയിച്ച് അനുസരണത്തിന്റെ അത്യുച്ചത്തിൽ ജീവിച്ചുവരുന്നവരും ആകയാൽ എന്റെ ബലഹീനതയിൽ ഉള്ള അഭിപ്രായങ്ങളെ പെട്ടെന്നു ഗ്രഹിപ്പാൻ പ്രയാസമായും വരുന്നതാകുന്നു. എങ്കിലും ദൈവഭയത്തോടും സുബോധത്തോടും പ്രാർത്ഥനയോടുംകൂടി ധ്യാനിക്കുന്നപക്ഷം ദൈവം സകല സത്യങ്ങളെയും വെളിപ്പെടുത്തി കൊടുക്കുമെന്ന് ഞാൻ ശരണപ്പെടുന്നു.

നമ്മുടെ സഭയിൽ പ്രസംഗികളായി സഞ്ചരിക്കുന്ന അനേകംപേർക്കും ദൈവാലയത്തെക്കുറിച്ചും അതിലുള്ള ആരാധനകളെക്കുറിച്ചും വളരെ പുച്ഛമായിട്ടാണ് ഇരിക്കുന്നത്. അതിനാൽ പള്ളിയിൽ വരുന്നതിനും നിശ്ച

യിക്കപ്പെട്ട സമയത്തും വിശേഷ ദിവസികളിലും ശാബദയിലും പള്ളി ശുശ്രൂഷ വളരെ കുറവായിട്ടും അനേക പള്ളികളിൽ കുർബാന ഇല്ലാതെയും പള്ളി തുറക്കുന്നതുതന്നെ കുറവായിട്ടും ആണ് ഇരിക്കുന്നത്. പള്ളികളിൽ നിശ്ചിത സമയത്തെ ആരാധനകൾ നടത്തപ്പെടാതിരിക്കുന്നതിൽ ദൈവത്തിനുള്ള കോപം നാം ഗ്രഹിക്കാതെയാണ് ഇരിക്കുന്നത്. മലാഖി 1-ാം അ: 12-ാം വാക്യം നോക്കുക. പള്ളിയിൽ വരുന്നതിനേക്കാൾ കൂടുതലായി വെളിംപ്രസംഗങ്ങളിലും മൈതാനങ്ങളിലും മണൽപുറങ്ങളിലും ആണ് അധികംപേർക്കും ശുശ്രൂഷയ്ക്കുള്ള താല്പര്യം കാണുന്നത്. അതിന് ചില വാകൃങ്ങളും ഇവർ ശേഖരിച്ചിട്ടുണ്ട്. ദൈവത്തിന്റെ നാമത്തിൽ സ്ഥാപിക്കാത്ത യാതൊരു സ്ഥലത്തു വച്ചും തന്റെ നാമത്തിൽ കഴിക്കപ്പെടുന്ന ആരാധനകളും ശുശ്രൂഷകളും കഴിച്ചുകൂടാ എന്നാണ് ദൈവകല്പന. ആവർത്തന പുസ്തകം 12-ാം അദ്ധ്യായം മൂന്നാം വാകൃത്തിൽ പറയുന്നത് 'നാം ഇവിടെ ഇന്ന് ഓരോ മനുഷ്യൻ തന്റെ കണ്ണുകൾക്ക് ചേർച്ചയാകുന്ന പ്രകാരം ഒക്കെയും ചെയ്യുന്നതുപോലെ നിങ്ങൾ ചെയ്യരുത്.' 11-ാം വാകൃത്തിൽ 'നിങ്ങളുടെ ദൈവമായ യഹോവ തന്റെ നാമത്തെ അവിടെ സ്ഥാപിപ്പാൻ തിരഞ്ഞെടുക്കുന്ന ഒരു സ്ഥലം ഉണ്ടാകണം.' 13-ാം വാകൃത്തിൽ 'നീ കാണുന്ന എല്ലാ സ്ഥലത്തും നിന്റെ ഹോമബലികളെ കഴിക്കാതിരിപ്പാൻ ജാഗ്രതയായിരിക്ക' ഈ വക കല്പനകളെ ഇവർ വക വെക്കുന്നില്ല. അതിനെല്ലാം പരിഹാരം പറയുന്നതിന് ഇതിൽ ഞാൻ തുനിയുന്നില്ല.

നമ്മുടെ സഭ മിക്കവാറും കിഴക്കേ സഭയോടു യോജിച്ചിരിക്കുന്നതും കിഴക്കേ സഭയുടെ പൂർവ്വപിതാക്കന്മാരിൽ പലരും യഹൂദ സഭയിൽ നിന്നും മനസു തിരിയപ്പെട്ടവരും ആകുന്നു. നമ്മുടെ സമുദായത്തിന്റെ പള്ളിക്രമങ്ങളും ആരാധനകളും പ്രാർത്ഥനകളും, ആദ്യ സഭയിലുള്ള വിശ്വാസികളും രക്തസാക്ഷികളുമായ പിതാക്കന്മാരാൽ സ്ഥാപിക്കപ്പെട്ടിട്ടുള്ളതും ആയതു അന്യഭാഷയിൽ ഇരിക്കുന്നതും അതിലുള്ള പരിചയവും പഠിത്വവും അമ്പതാമാണ്ടു മുതൽ നമ്മുടെ സഭയിൽ നിന്നു ക്രമത്തിനു കുറവു ഭവിപ്പാനുമാണ് ഇടയായത്. നമ്മുടെ പള്ളികളുടെയും, പള്ളിക്രമങ്ങളുടെയും പട്ടക്കാരുടെയും നടപടികളും ആരാധനകളും യഹൂദസഭയുടെ ആചാര നടപടികളോടു കൂടി ഏറെക്കുറെ യോജിപ്പായി കാണാവുന്നതാണ്. സത്യ ഇസ്രായേലിന്റെയും ക്രിസ്ത്യാനികളുടെയും പൂർവ്വ നടപടികൾ മിക്കവാറും ദൈവകല്പനയ്ക്ക് അനുസരണമായിട്ടു തന്നെയാണ് ഇരിക്കുന്നത്. ദൈവത്തിന്റെ സഭയ്ക്ക് മോശയാൽ ന്യായപ്രമാണം കൊടുക്കപ്പെടുകയും, കൃപയും സത്യവും ഈശോമശിഹായാൽ നൽകപ്പെടുകയും ചെയ്തു. ഈ ഉദ്ദേശ്യം അനുസരിച്ചു പഴയതും പുതിയതുമായ നിയമങ്ങളെ വേദപുസ്തകമായി നാം സ്വീകരിച്ചു വരുന്നു.

ദൈവം സ്വർഗ്ഗത്തിൽ തന്റെ സ്തുതിക്കായി ദൂതന്മാരെ നിയമിച്ചതു

പോലെ ഭൂമിയിൽ മനുഷ്യരെയും സൃഷ്ടിച്ചു. മനുഷ്യർ കാലക്രമംകൊണ്ടു ദൈവാരാധനയിൽ നിന്നും സ്തുതികളിൽനിന്നും അകന്ന് പൈശാചിക രായിത്തീരുക നിമിത്തം അനേക കാലങ്ങളുടെ ശേഷം എരിയുന്ന അഗ്നി യിൽ നിന്ന് വലിച്ചെടുക്കപ്പെട്ട ഒരു കൊള്ളിയായി നമ്മുടെ പിതാവായ അബ്ര ഹാമിനെ വലിച്ചെടുത്ത് ഞാൻ നിന്നെ അനുഗ്രഹിച്ച് ഒരു വലിയ ജാതി ആക്കുമെന്നും നിന്നിൽ ഭൂമിയിലുള്ള എല്ലാ വംശങ്ങളും അനുഗ്രഹിക്കപ്പെടു മെന്നും, കനാൻ ദേശം നിങ്ങൾക്ക് അവകാശപ്പെടുത്തുമെന്നും വാഗ്ദത്തം ചെയ്തു. ആദ്യപുസ്തകം 12-ാം അദ്ധ്യായം നോക്കുക. ഈ വാഗ്ദത്തം അനുസരിച്ച് ഇസ്രായേലിനുണ്ടായ അവകാശം ക്രിസ്ത്യാനികൾക്കും ലഭിച്ചു. നിത്യമോക്ഷത്തിൽ അബ്രഹാമിന്റെ മാർവ്വിടത്തിനും പന്തി ഇരു പ്പിനും അവകാശം ലഭിച്ചിരിക്കുന്നു.

മേൽവിവരിച്ച വാഗ്ദത്തം അബ്രഹാമിനു ലഭിച്ചശേഷം തന്റെ സന്തതി ആകാശത്തിലെ നക്ഷത്രംപോലെയും കടൽതീരത്തിലെ മണൽപോലെയും വർദ്ധിച്ചു. അവർ ദൈവത്തെ സ്തുതിക്കുന്നതിനും ആരാധിക്കുന്നതിനും അതിലേയ്ക്കുള്ള നടപടിക്കും ആയി സകല പ്രമാണങ്ങളെയും ദൈവം തന്നെ സ്വർഗ്ഗത്തിൽനിന്നു ഇറങ്ങി തന്റെ സഭയോടു അറിയിച്ചതുകൂടാതെ മോശ മുഖാന്തരം ദൈവാലയത്തെക്കുറിച്ചും അതിലെ ആരാധനകളെക്കു റിച്ചും സഭയുടെ നടപടികളെക്കുറിച്ചും എഴുതിയും വരച്ചും കൊടുത്ത് അവരെ പഠിപ്പിച്ചു. അങ്ങനെ ഒരു സഭയായി ചേർത്തശേഷം ഒന്നാമതായി ദൈവത്തെ ആരാധിപ്പാനും സ്തുതിപ്പാനുമായിട്ട് ബലിപീഠത്തെയും, ആരാധനസ്ഥലത്തെയും ഉണ്ടാക്കുന്നതിന് കല്പിച്ചു. പുറപ്പാട് പുസ്തകം 20, 25 അദ്ധ്യായങ്ങൾ നോക്കുക.

രണ്ടാമതു ദൈവാരാധനയെക്കുറിച്ചും അതിന്റെ സമയങ്ങളെക്കുറിച്ചും പല കല്പനകൾ കൊടുത്തത് കൂടാതെ അവയുടെ നിശ്ചിത കാലത്തു പ്രാർത്ഥനകളെയും ഓരോ വഴിപാടുകളെയും കാഴ്ചകളെയും മറ്റും കഴിക്കു ന്നതിനുള്ള നിയമങ്ങളെയും നിശ്ചയിച്ചു എന്നത് സംഖ്യാ പുസ്തകം 22 മുതൽ 30 വരെ അദ്ധ്യായങ്ങളിൽ നിന്നു കാണാവുന്നതാകുന്നു. ഇങ്ങനെ ദൈവത്തിന്റെ സഭയേയും തന്റെ ആലയത്തെയും സഭയിലും ആലയ ത്തിലും ചെയ്യേണ്ട ആരാധനകളെയും സ്തുതി സ്തോത്രങ്ങളെയും ഒരു കാലത്തേക്കും ഒരു കൂട്ടർക്കും മാത്രമല്ല, സ്വർഗ്ഗാലയത്തിൽ തന്റെ മക്കൾ പ്രവേശിക്കുന്നതുവരെ ഏവരും ചെയ്യേണ്ട സകല പ്രമാണങ്ങളെയും ദൈവം തന്നെ എഴുതിയും വരച്ചും അഭിമുഖമായി സംസാരിച്ചും പഠിപ്പിച്ചിരിക്കുന്നു. ഇതിൽ ഇടക്കാലം നിന്നുപോകുന്നതും അവസാനം വരെ നിൽക്കേണ്ടതു മായ നിയമങ്ങൾ ഉണ്ട്. ചിലതിന്റെ സത്യങ്ങൾ ദൈവം തന്നെ വെളിപ്പെടു ത്താതെ മനുഷ്യജ്ഞാനത്താൽ കണ്ടുപിടിപ്പാൻ പാടില്ലാത്തതുമുണ്ട്. തന്റെ കല്പനയിൽ നിഴലായിട്ടും ദൃഷ്ടാന്തമായിട്ടും ഇടക്കാലം മാത്രം ചെയ്യേണ്ട

തായിട്ടും അവസാനം വരെ ചെയ്യേണ്ടതായിട്ടും പല പ്രമാണങ്ങൾ ആദ്യ സഭയിൽ ഉണ്ടായിരുന്നു. അതുകളെ തന്റെ ദീർഘദർശിമാർ മൂലവും തന്നിൽനിന്നു കേട്ടവരാലും നമുക്ക് വെളിപ്പെടുത്തിയും ക്രമപ്പെടുത്തിയും തന്നിട്ടുണ്ട്. അതിന്റെ സത്യങ്ങളെ എല്ലാം മിശിഹാ മൂലം നമുക്കു പ്രകാശ മാക്കി തന്നിട്ടുള്ളതും അതിൽ ഒഴിച്ചുകൂടാത്തതായ കല്പനകളിൽ നിന്ന് ഒഴിഞ്ഞിരിപ്പാൻ നമുക്ക് അവകാശമില്ലാത്തതുമാകുന്നു. അവസാനം വരെ ചെയ്യാനുള്ള പ്രമാണങ്ങളെ ധിക്കരിച്ചാൽ ഇസ്രായേലിനുണ്ടായിരുന്ന ശിക്ഷ സംശയം കൂടാതെ നമുക്കും വരാവുന്നതാണ്. ഇതും കൂടാതെ കർത്താ വിന്റെ മലപ്രസംഗം മത്തായി 5-ാം അദ്ധ്യായം സൂക്ഷിച്ചുനോക്കിയാൽ ഓരോ പ്രവൃത്തികളാലും ആരാധനകളാലും പഴയനിയമത്തിൽ തന്റെ സഭ സ്വർഗ്ഗസ്ഥനായ പിതാവിനെ മഹത്വപ്പെടുത്തി ആരാധിച്ചു വന്നിട്ടുള്ളവ തങ്ങ ളുടെ വിശ്വാസത്താൽതന്നെ അല്ലാ ഓരോ പ്രവൃത്തികളാലും പ്രകാശിപ്പിച്ചു കാണിക്കണമെന്ന് ടി അഞ്ചാം അദ്ധ്യായം 13 മുതൽ 16 വരെയുള്ള വാക്യ ങ്ങളെകൊണ്ട് തെളിയിച്ചിരിക്കുന്നു.

കൂടാതെ മോശയുടെ ന്യായപ്രമാണത്തെ ഇല്ലാതാക്കി പുതിയ മാർ ഗ്ഗത്തെ സ്ഥാപിക്കുന്നതിനാണ് താൻ ആരംഭിക്കുന്നതെന്ന് ചിലരിൽ പ്രവേ ശിച്ച ദുർവ്വിചാരത്തെ പരിഹരിക്കുന്നതിനുവേണ്ടി താൻ വന്നതിന്റെ ഉദ്ദേശ്യം അഞ്ചാം അദ്ധ്യായം 17 മുതലുള്ള വാക്യങ്ങൾ കൊണ്ട് തെളിയിക്കുന്നു. ആയത് വേദപ്രമാണത്തെ എങ്കിലും ദീർഘദർശികളെ എങ്കിലും ഇല്ലായ്മ ചെയ്വാൻ അല്ലാ, നിവൃത്തിയാക്കുവാൻ അത്രെ താൻ വന്നിരിക്കുന്നു എന്നും ആകാശവും ഭൂമിയും ഒഴിഞ്ഞുപോകുന്നതുവരെ വേദത്തിൽ നിന്ന് ഒരു പുള്ളി എങ്കിലും ഒരു വിസർഗ്ഗമെങ്കിലും ഒരു പ്രകാരത്തിലും ഒഴിഞ്ഞു പോക ഇല്ലെന്നും കല്പിച്ചിരിക്കുന്നു.

മോശ മുഖാന്തരം ദൈവം തന്റെ സഭയ്ക്കു നല്കപ്പെട്ടിരിക്കുന്ന ആചാ രങ്ങളും നടപടികളും യെഹൂദന്മാർക്കുള്ളതും ക്രിസ്ത്യാനി മതത്തിന് ഉള്ളതല്ലാത്തതും ആകയാൽ ക്രിസ്ത്യാനികളായിരിക്കുന്നവർ ആയതു അശേഷം നോക്കികൂടാ എന്നു ചിലർ പറയുന്നതുപോലെ നമുക്കു പറഞ്ഞു കൂടാ. ഈ കല്പനകൾ ഒക്കെയും ഭൂമിയിൽ സ്ഥാപിച്ചിരിക്കുന്ന സഭയോടും തന്റെ മക്കളോടും കല്പിച്ചിട്ടുള്ളതാകുന്നു. ഈ കല്പനകൾ അനുസരി ച്ചാണ് മിക്കവാറും കിഴക്കേ സഭയിൽ ഉൾപ്പെട്ട സുറിയാനി സഭയുടെ വിശ്വാസാചാരങ്ങളും പള്ളിക്രമങ്ങളും മേല്പട്ടക്കാർ, പട്ടക്കാർ മുതലായവ രുടെ നടപടികളും ക്രമങ്ങളും പൂർവ്വീകമായി സ്ഥാപിച്ചിട്ടുള്ളത്.

ദൈവം ആദ്യമായി തന്റെ സഭയ്ക്കു കൊടുത്ത കല്പന പുറപ്പാട് 20-ാം അദ്ധ്യായം 24-ാം വാക്യത്തിൽ നിന്നു നമുക്ക് വായിക്കാം. ‘നീ മണ്ണുകൊണ്ട് ഒരു ബലിപീഠം എനിക്കുണ്ടാക്കണം. അതിന്മേൽ എന്റെ ഹോമബലിയേയും

... ഞാൻ എവിടെ എങ്കിലും എന്റെ നാമത്തെ പതിക്കുന്നു എങ്കിൽ അവിടെ നിന്റെ അടുക്കൽ ഞാൻ വന്നു നിന്നെ അനുഗ്രഹിക്കും എന്നാണ്. വീണ്ടും 25-ാം അദ്ധ്യായം 8-ാം വാക്യത്തിൽ ഞാൻ അവരുടെ ഇടയിൽ വസിപ്പാനായിട്ട് അവർ എനിക്ക് ഒരു ശുദ്ധ സ്ഥലത്തെയും ഉണ്ടാക്കട്ടെ എന്ന് കാണുന്നു. ഈ കല്പന അനുസരിച്ച് 2 നാളാഗമം രണ്ടാം അദ്ധ്യായം നാലാം വാക്യത്തിൽ രാജാവായ ശ്ലോമോൻ പറയുന്നതു ഇതാ ഞാൻ എന്റെ ദൈവമായ യഹോവായുടെ നാമത്തിന് ഒരു ഭവനത്തെ പ്രതിഷ്ഠിപ്പാനും സുഗന്ധവർഗ്ഗത്തെ അവന്റെ മുമ്പാകെ കാട്ടുവാനും കാലത്തും വൈകുന്നേരത്തും ശാബതുനാളുകളിലും നമ്മുടെ ദൈവമായ യഹോവയുടെ മുഖ്യമായുള്ള പെരുനാളുകളിലും കാഴ്ചകളെയും മറ്റും കഴിക്കുന്നതിനായി പണിയിക്കുന്നു ഇത്യാദി...

ഇതു കൂടാതെ നമ്മുടെ രക്ഷിതാവ് കല്പിക്കുന്നതു എന്റെ നാമത്തിൽ രണ്ടോ മൂന്നോ പേരു കൂടുന്ന സ്ഥലത്തു ഞാനുണ്ടെന്നും കാണുന്നു. തന്റെ നാമത്തിൽ എന്നതു തന്റെ ആലയത്തിൽ എന്നു നമുക്ക് പറയാവുന്നതാകുന്നു.

ദൈവത്തിന്റെ നാമത്തിൽ സ്ഥാപിക്കുന്ന ആലയത്തിൽ തന്റെ കല്പന അനുസരിച്ച് പോകുകയും ആരാധിക്കുകയും, പ്രാർത്ഥന മുതലായ ശുശ്രൂഷകൾ നടത്തുകയും ചെയ്യുന്നതു തന്റെ സഭയുടെ നിർബ്ബന്ധമായ ആചാരമാകുന്നു.

രാജാവും ദീർഘദർശിയുമായ ദാവീദ് തന്റെ 26-ാം സങ്കീർത്തനം 8-ാം വാക്യത്തിൽ 'യഹോവായെ നിന്റെ ഭവനത്തിന്റെ വാസസ്ഥലത്തെയും നിന്റെ മഹത്വത്തിന്റെ കൂടാരസ്ഥലത്തെയും ഞാൻ സ്നേഹിക്കുന്നു' എന്നു പറയുന്നതു കൂടാതെ 27-ാം സങ്കീർത്തനം 4-ാം വാക്യത്തിൽ ഈ കാര്യത്തിലുള്ള തന്റെ അത്യാഗ്രഹത്തെയും കാണിക്കുന്നു. 'യഹോവയോടു ഞാൻ ഒരു കാര്യത്തെ അപേക്ഷിച്ചിട്ടുണ്ട്. ആയതിനെ ഞാൻ അന്വേഷിക്കും. ഞാൻ യഹോവായുടെ സൗന്ദര്യത്തെ കാണ്മാനും തന്റെ ആലയത്തിൽ അന്വേഷിപ്പാനും ഞാൻ എന്റെ ആയുസ്സിൻ നാളൊക്കെയിലും യഹോവായുടെ ഭവനത്തിൽ വസിക്കേണ്ടതിനും തന്നെ.' ഇതു കൂടാതെ പിന്നെയും അവൻ പറയുന്നു ദുഷ്ടതയുടെ കൂടാരത്തിൽ വസിക്കുന്നതിനേക്കാൾ എന്റെ ദൈവത്തിന്റെ ഭവനത്തിൽ ഒരു കാവൽക്കാരനായിരിക്കുന്നത് നല്ലതാകുന്നു. ഇങ്ങനെ വിശ്വാസികളുടെ സംസർഗ്ഗവും ആഗ്രഹവും നാം കാണുന്നു.

ഇതു കൂടാതെ നമ്മുടെ രക്ഷിതാവിന്റെ കാലത്തു ലൂക്കോസിന്റെ സുവിശേഷം 2-ാം അദ്ധ്യായം 25 മുതൽ 38 വരെയുള്ള വാക്യങ്ങളെ നോക്കാം. ഭക്തന്മാരായിട്ടുള്ളവർ ദൈവാലയത്തിൽ പോകയും ആരാധിക്കുകയും

ചെയ്യുന്നതു കൂടാതെ ഒരു വിധവ ദൈവാലയത്തെ വിട്ടുപിരിയാതെയും രാവും പകലും ഉപവാസത്തോടും പ്രാർത്ഥനയോടുംകൂടെ ദൈവാലയത്തിൽ സഹവാസം ചെയ്യുന്നതായും നാം കാണുന്നു. ഇതു കൂടാതെ നമ്മുടെ രക്ഷിതാവിന്റെ പന്ത്രണ്ടാം വയസ്സിൽ മാതാപിതാക്കളോടു കൂടി രണ്ടു മൂന്നു ദിവസത്തെ വഴി കാൽനടയായി നടന്നു പെരുന്നാളിനു പള്ളിയിലേക്കു പോയതായും പിന്നീട് തനിക്ക് പ്രായമായ ശേഷം എല്ലാ ശാബദയിലും പെരുന്നാളുകളിലും താൻ പള്ളിയിൽ പോയതായും കാണുന്നു.

അതും കൂടാതെ തന്റെ അപ്പോസ്തോലന്മാരും ശാബദയിലും നിശ്ചിത സമയങ്ങളിലെ പ്രാർത്ഥനകളിലും ദൈവാലയത്തിൽ പോയിരുന്നതായും പല സ്ഥലങ്ങളിലെ സഞ്ചാരങ്ങളുടെ ഇടയിൽ ശാബത ദിവസങ്ങളിലും വിശേഷ ദിവസങ്ങളിലും ദൈവാലയത്തിൽ ചെന്നു ചേരുന്നതിനു അത്യുത്സാഹം ചെയ്തതായും കാണുന്നു. ഇതു കൂടാതെ ഊർശ്ലേം പള്ളിയിൽ താൻ കടന്ന് ദൈവാലയത്തിൽ വിൽക്കുന്നവരെയും കൊള്ളുന്നവരെയും അടിച്ചുപുറത്താക്കി. എന്റെ ഭവനം പ്രാർത്ഥനാ ഭവനം ആകുന്നു. നിങ്ങൾ അതിനെ കള്ളന്മാരുടെ ഗുഹയാക്കി തീർത്തിരിക്കുന്നു എന്നു വളരെ എരിവോടുകൂടി കല്പിക്കുകയും പ്രവർത്തിക്കുകയും ചെയ്തു. ലേവിയുടെ പുസ്തകം 19-ാം അദ്ധ്യായം 30-ാം വാക്യത്തിൽ (ദൈവം കല്പിച്ചിട്ടുള്ളതനുസരിച്ച്) താൻ ഭയഭക്തി ഉള്ളവനായിരുന്നു എന്നു പ്രസ്താവിച്ചിരിക്കുന്നു. അതിനാൽ യോഹന്നാന്റെ സുവിശേഷം 2-ാം അദ്ധ്യായം 17-ാം വാക്യത്തിൽ നിന്റെ ഭവനത്തിനായിട്ടുള്ള എരിവു എന്നെ ഭക്ഷിച്ചു കളയുമെന്ന് എഴുതി ഇരിക്കുന്നതു തന്നെക്കുറിച്ചാകുന്നു എന്ന് ശിഷ്യന്മാർ അറിഞ്ഞു എന്ന് കാണുന്നു. ഏതു സ്ഥിതി നോക്കിയാലും ദൈവാലയം ദൈവത്തിന്റെ വാസസ്ഥലവും ഭൂവാസികളായ നാം അവിടെ ദൈവത്തെ ആരാധിക്കേണ്ടവരും അതിൽ അണയ്ക്കപ്പെടുന്ന ആരാധനകളെയും സ്തുതികളെയും പ്രാർത്ഥനകളെയും കൈക്കൊള്ളുന്നതിനും അനുഗ്രഹിക്കുന്നതിനും ദൈവം കാത്തിരിക്കുന്നവനും ആണെന്നും പൂർണ്ണ മനസ്സോടും സ്നേഹത്തോടും, ഭയഭക്തിയോടും അതിൽ അണയ്ക്കപ്പെടേണ്ടതിനായിട്ടുള്ള കാഴ്ചകളെയും ആരാധനകളെയും നാം ചെയ്യാതിരിക്കുന്നതു കല്പനയ്ക്കു ലംഘനവും കോപം ജ്വലിക്കുന്നതിനു ഇടയുള്ളതുമാണെന്നു ഞാൻ വ്യസനത്തോടെ അറിയിച്ചുകൊള്ളുന്നു. മലാഖി 1-ാം അദ്ധ്യായം 7, 8 വാക്യം നിങ്ങൾ എന്റെ ബലിപീഠത്തിന്മേൽ അശുദ്ധമായുള്ള അപ്പത്തെ കഴിക്കുന്നു. യഹോവയുടെ ഭക്ഷണ പീഠം നിന്ദ്യമാകുന്നു എന്നു നിങ്ങൾ പറയുന്നു.' ഇത്യാദി.

മേൽവിവരിച്ച കല്പനകളും നടപടികളും അനുസരിച്ചു നമ്മുടെയും തൽക്കാല പരിഷ്കാരികളുടെ പിതാക്കന്മാരുടെയും കാലങ്ങളിൽ നമ്മുടെ പള്ളികളിൽ സന്ധ്യയ്ക്കും കാലത്തും മണിയടിക്കുകയും സന്ധ്യയ്ക്കു വിളക്കു വയ്ക്കുകയും അതാതിടവകകളിലെ പട്ടക്കാരും സമീപസ്ഥന്മാരും

പള്ളിയിൽ കൂടി പ്രാർത്ഥിക്കുകയും ദൈവത്തെ ആരാധിക്കുന്നതിനു മെഴുകുതിരി കൊളുത്തിയും ധൂപം മുതലായ സുഗന്ധങ്ങളോടും പ്രത്യേക ഗീതങ്ങളോടും കൂടിയും രണ്ടുനേരവും ദൈവാരാധനകൾ മുടങ്ങാതെ ദൈവാലയത്തിൽ നടത്തിക്കൊണ്ടു വന്നിരുന്നു. ഈ നിയമം നമ്മുടെ പൂർവ്വീകമായ നടപടി തന്നെ അല്ല, മേൽ വിവരിച്ചപ്രകാരം ദൈവകല്പന അനുസരിച്ചും നടത്തിവന്നതായി കാണുന്നു. പുറപ്പാട് പുസ്തകം 27-ാം അദ്ധ്യായം 20-ാം വാക്യത്തിൽ നിന്നു വിളക്കുവെപ്പിനു തെളിവുള്ള എണ്ണയിൽ നിന്നു ഇസ്രായേൽ മക്കൾ കൊണ്ടുവരണമെന്നും ഇത് എന്നേക്കും കല്പനചട്ടമായിരിക്കണമെന്നും കല്പിച്ചിരിക്കുന്നു. അതുപോലെ 30-ാം അദ്ധ്യായം 7, 8 വാകൃങ്ങളിൽ അഹറോൻ രാവിലെതോറും സാക്ഷിപ്പെട്ടകത്തിന്റെ മുൻപാകെയും കൃപാസനത്തിന്റെ മുമ്പിലും സുഗന്ധവർഗ്ഗങ്ങളുള്ള ധൂപം കാട്ടണമെന്നും വൈകുന്നേരത്തു വിളക്കു കൊളുത്തുമ്പോൾ ധൂപം കാണിക്കണമെന്നും അതു തലമുറയായും എപ്പോഴും യഹോവയുടെ മുമ്പാകെയുള്ള ധൂപം ആയിരിക്കണമെന്നും കല്പിച്ചിരിക്കുന്നു. ദാവീദ് രാജാവിന്റെ കാലത്ത് ദൈവാലയത്തിൽ ദൈവത്തെ സ്തുതിക്കുന്നതിനും ആരാധിക്കുന്നതിനും താൻ ചെയ്തിട്ടുള്ള ഭക്തിയോടു കൂടിയ നടപടികളെ ഒന്നു നാളാഗമം 16 മുതൽ വായിച്ചു നോക്കുമ്പോൾ ദൈവഹൃദയപ്രകാരമുള്ള മനുഷ്യരുടെ ഭക്തിയോടുകൂടിയുള്ള നടപടിയെ കാണാവുന്നതാകുന്നു. അതു കൂടാതെ തന്റെ മകനായ ശ്ലേമോൻ ദൈവത്തിന്റെയും തന്റെ പിതാവിന്റെയും കല്പനയനുസരിച്ച് ദേവാലയത്തെ പ്രതിഷ്ഠിച്ചു ഭയഭക്തിയോടു കൂടി അതിൽ നടത്തിച്ചു വന്ന ആരാധനകളെയും മറ്റും കുറിച്ചു രണ്ടു നാളാഗമം ഒന്നു മുതൽ പത്തു വരെയുള്ള അദ്ധ്യായങ്ങളെ വായിച്ചു നോക്കുമ്പോൾ കാണാവുന്നതാണ്. അതും കൂടാതെ എസക്കിയ, യോശിയ മുതലായ രാജാക്കന്മാരും പഴയ ദീർഘദർശികളും എസ്രാ മുതലായ ആചാര്യന്മാരും എത്ര ഭയഭക്തിയോടു കൂടി ദൈവാലയത്തിൽ ദൈവത്തെ ആരാധിച്ചു വന്നതായി കാണുന്നു.

ദൈവാലയം ദൈവം വസിക്കുന്ന സ്ഥലമെന്നും അവിടെ നിശ്ചിത സമയങ്ങളിൽ നാം ചെന്നു ദൈവത്തെ സ്തുതിക്കുകയും ദൈവത്തെ ആരാധിക്കുകയും ചെയ്യണമെന്നു ദൈവം പ്രത്യേകം കല്പിച്ചിട്ടുള്ളതും അതനുസരിച്ചു വിശ്വാസികളായ പൂർവ്വികന്മാർ ഏർപ്പെടുത്തിയിട്ടുള്ള പ്രാർത്ഥനകളും നടപടികളും പള്ളിയിൽ അശേഷം ഇല്ലാതാക്കണമെന്നും ആണ് തൽക്കാല പരിഷ്ക്കാരികളുടെ പ്രധാന ഉദ്ദേശ്യം. ഇതിനെ കണ്ടുപിടിച്ച് പൂർവ്വ സ്ഥിതിയിൽ നടത്തിക്കേണ്ടതു ദൈവമക്കളുടെ പ്രധാന ഉദ്ദേശ്യമാകുന്നു. ഇതുപോലെ തന്നെ നോയമ്പു ദിവസങ്ങളിൽ മൂന്നു നേരം പ്രാർത്ഥനകളും ദേവാരാധനകളും ഉച്ചയ്ക്ക് വാഴ്വുകളുടെ അപ്പങ്ങളും ചില പള്ളികളിൽ നേർച്ച ചോറുകളും ധർമ്മക്കഞ്ഞികളും ഉണ്ടായിരുന്നു. അതുകൂടാതെ ഉച്ചനമ

സ്കാര സമയത്ത് 40 പ്രാവശ്യം ഉള്ള കരുണകൾക്കായുള്ള അപേക്ഷകളോടുകൂടി വന്ദനവുകളും കുമ്പിടീലുകളും ഉണ്ടായിരുന്നു. ഈ ആരാധനകളിലും പ്രാർത്ഥനകളിലും മേലദ്ധ്യക്ഷന്മാരും മുടക്കം കൂടാതെ സംബന്ധിച്ചിരുന്നു. ഈ നടപടികളും പഴയനിയമം അനുസരിച്ച് ഏർപ്പെടുത്തിയിട്ടുള്ളതായി സങ്കീർത്തനം 95, 1, 2, 6 ഈ വാക്യങ്ങളിൽ നിന്നു കാണാം. 'വരുവിൻ നാം കുമ്പിട്ട് വന്ദിക്കാം', 'നമ്മെ നിർമ്മിച്ച യഹോവയുടെ മുമ്പാകെ മുട്ടുകുത്തുക.' ഇതുകൂടാതെ ഉപവാസത്തെക്കുറിച്ച് സഖറിയ 7, 8 അദ്ധ്യായങ്ങളിൽ കല്പിക്കപ്പെട്ടിരിക്കുന്ന രീതിയിൽ ഉപവാസത്തെ നടത്താതെ മനുഷ്യരാൽ കാണപ്പെടുവാനും ഓരോ വക അനുഭവത്തെ ഇച്ഛിച്ചും നടത്തിവന്ന ഉപവാസങ്ങളെ ആക്ഷേപിക്കുകയും ശരിയായ രീതിയിൽ തിരിഞ്ഞുവരുന്ന പക്ഷം നിശ്ചിതപ്രകാരമുള്ള എല്ലാ നോയ്മ്പുകളും യഹോവായ്ക്കു പ്രസാദമുള്ളതാണെന്നു പ്രസ്താവിക്കുകയും ചെയ്തിരിക്കുന്നു. ആകയാൽ എട്ടാം അദ്ധ്യായം 18, 19 വാക്യത്തിന്റെ കടശിഭാഗം അനുസരിച്ച് 'സത്യത്തെയും സമാധാനത്തെയും സ്നേഹിച്ചുകൊൾവിൻ' എന്നും കല്പിച്ചിരിക്കുന്നതു കൂടാതെ യെശയ്യാ ദീർഘദർശിയുടെ 53-ാം അദ്ധ്യായത്തിലും കല്പിച്ചിട്ടുള്ളതിനെ ഒന്നുകൂടി വ്യാഖ്യാനിച്ച് മലപ്രസംഗത്തിൽ മത്തായിയുടെ സുവിശേഷം ആറാം അദ്ധ്യായം 16 മുതലുള്ള വാക്യങ്ങളിലും ഉപവാസത്തിന്റെ സത്യത്തെയും അതിൽ പ്രവേശിപ്പാനുള്ള വഴിയെയും നമ്മുടെ രക്ഷിതാവ് തന്നെ കല്പിച്ചിരിക്കുന്നു.

നമ്മുടെ രക്ഷിതാവും മോശ, ഏലിയാ മുതലായവരും കഠിനമായി ഉപവാസം ചെയ്തിട്ടുള്ളതു കൂടാതെ സഭയിൽ പല ഉപവാസം രാജാക്കന്മാരാലും ദീർഘദർശിമാരാലും പട്ടക്കാരാലും നടത്തിയിട്ടുള്ളതായി നാം കാണുന്നു. ഇതുകളെ എല്ലാം അനുസരിച്ച് പൂർവ്വപിതാക്കന്മാർ ഏർപ്പെടുത്തിയിട്ടുള്ള പല ഉപവാസങ്ങളും, അതിന്റെ സത്യപ്രകാരവും നിശ്ചയപ്രകാരവും നടത്തുന്നതിനുള്ള ഏർപ്പാടുകൾ ഇപ്പോൾ എത്ര പുച്ഛമായിരിക്കുന്നു. തൽക്കാല പരിഷ്കാരികളാൽ ചില സ്ഥലത്ത് നടത്തുന്ന ഉപവാസവും പൊതുയോഗവും സഭയുടെ നിശ്ചയപ്രകാരം കടമയുള്ള ദിവസങ്ങളിൽ യോഗം നടത്തിക്കൊണ്ടിരുന്നാൽ, ദൈവത്തിനും സഭയ്ക്കും എത്ര സന്തോഷവും വിശ്വാസികളുടെ സ്ഥിരതയ്ക്കു എത്ര ഉപയോഗവും ഉചിതവും ആയിരിക്കും. അങ്ങനെ ചെയ്യാതെ പൂർവ്വാചാരത്തെ നിർമൂലമാക്കി ബോധിച്ച പ്രകാരം നടത്തുന്നതിൽ സഭയുടെ വളർച്ചയ്ക്ക് എത്ര ദോഷകരമായി ഭവിക്കുമെന്ന് വായനക്കാർ തന്നെ വിധിക്കേണ്ടതാകുന്നു. 2 പത്രോസ് രണ്ടാം അദ്ധ്യായം 21-ാം വാക്യത്തിൽ കാണുന്നപ്രകാരം 'അവർ നീതിയുടെ വഴിയെ അറിഞ്ഞതിന്റെ ശേഷം തങ്ങൾക്കു ഏൽപ്പിക്കപ്പെട്ട പരിശുദ്ധ കല്പനയെ വിട്ടുമാറുന്നതിനേക്കാൾ ആയതിനെ അറിയാതിരുന്നു എങ്കിൽ അവർക്ക് നന്നായിരുന്നു.' അതിനാൽ മങ്ങികത്തുന്ന ദീപയഷ്ടികളെ പ്രകാശി

പ്പിക്കുന്നതിനു വെളിച്ചത്തിന്റെ മക്കൾ കടക്കാരാകുന്നു.

ഇതു കൂടാതെ സർവ്വപ്രധാനമായിരിക്കുന്ന വിശുദ്ധ കുർബാനയെ മുടക്കം കൂടാതെ ദൈവാലയത്തിൽ അണച്ചുകൊണ്ടു വന്നു. അതുമൂലം പലവിധമായ വാഴ്‌വുകളും അനുഗ്രഹങ്ങളും ദൈവമക്കൾ അനുഭവിച്ചു കൊണ്ടു വന്നു. ഈ കാഴ്ച ഒന്നാമതായിട്ടു താൻ തന്നെ സൃഷ്ടിച്ചതും ദൈവത്തിന് വളരെ സൗരഭ്യമായിട്ടുള്ളതും ലോകാവസാനംവരെ അണെ ക്കുന്നതിനു കല്പിച്ചിട്ടുള്ളതുമാകുന്നു. പഴയനിയമ കാലത്തു ദിവസം തോറും ശാബതു ദിവസങ്ങളിലും, വിശേഷ ദിവസങ്ങളിലും ആടുകളെയും കാളകളെയും ബലികഴിച്ചു വന്നു. സംഖ്യാ പുസ്തകം 23-ാം അദ്ധ്യായം 2 മുതൽ വാക്യങ്ങൾ നോക്കുക. 'എന്റെ വഴിപാടിനെയും എനിക്ക് സുഗന്ധ വാസനയ്ക്കായി എന്റെ ദഹനബലിക്കുള്ള അപ്പത്തെയും, നാൾതോറുമുള്ള ദഹനബലി ആയി കാലത്തും വൈകുന്നേരത്തും സ്വസ്ഥദിവസങ്ങളിലും ഈ വഴിപാടുകളെ അണെയ്ക്കുന്നതിനു കല്പിച്ചിരിക്കുന്നു. പുതിയനിയമ കാലത്തും ദിവസംപ്രതിയും ആഴ്ചതോറും സഭ കൂടുമ്പോഴൊക്കെയും വിശുദ്ധ കുർബാന അണെയ്ക്കുന്നതിനു കല്പിച്ചിരിക്കുന്നു. നടപ്പുകളുടെ പുസ്തകം 2-ാം അദ്ധ്യായം 42-ാം വാക്യവും 20-ാം അദ്ധ്യായം 7-ാം വാക്യവും നോക്കുന്നതു കൂടാതെ, എബ്രായക്കാരുടെ ലേഖനം 10-ാം അദ്ധ്യായം 25-ാം വാക്യത്തിൽ നാം സഭ കൂടുന്നതിനെ ചിലർക്കുള്ള മര്യാദ പ്രകാരം വിട്ടുകളയാതെ നാൾ സമീപിക്കുന്നു എന്നു കാണുന്തോറും അധികമധികമായി ചെയ്‌വിൻ. (ആയതു ശുദ്ധമാന കുർബാന അണയ്ക്ക) ഈ വാക്യം പുതിയ റിവിഷനിൽ അല്പ വ്യത്യാസം വരുത്തിയിട്ടുണ്ട്. എങ്കിലും മേൽവിവരിച്ച കല്പനകളാലും നടപടികളാലും കുർബാന തന്റെ സഭയിൽ എന്നും അനുഷ്ഠിപ്പാനുള്ളതായി വളരെ പ്രകാശമായി നമ്മേ കാണിക്കുന്നു. പരിഷ്ക്കാരികളുടെ ഇടയിൽ ശുദ്ധമാന കുർബാന എത്രയോ നിസ്സാരമായിട്ടും ഞെരുക്കത്തോടുകൂടിയും ഭിന്നാഭിപ്രായമായും ആണ് നടത്തിവരുന്നത്. പഴയനിയമത്തിൽ ഹാബേൽ മുതലായവരുടെ ബലികളേ ക്കാൾ ശ്രേഷ്ഠമായ ബലി ആയിട്ടാണ് ഇതിനെ വേദം നമ്മെ പഠിപ്പിക്കു ന്നതു. എബ്രായക്കാരുടെ ലേഖനം 10-ാം അദ്ധ്യായം 28, 29 വാക്യത്തിൽ നാം വായിക്കുന്നപ്രകാരം മോശെയുടെ പ്രമാണത്തെ നിരസിച്ചവൻ കരുണ കൂടാതെ രണ്ടു മൂന്നു സാക്ഷികളാൽ മരിച്ചുവല്ലോ. ആ സ്ഥിതിക്കു 'ദൈവ ത്തിന്റെ പുത്രനെ ചവിട്ടി കളയുകയും താൻ ഏതിനാൽ ശുദ്ധീകരിക്ക പ്പെട്ടുവോ ആ നിയമത്തിന്റെ രക്തത്തെ അശുദ്ധമുള്ളതെന്ന് നിരൂപിക്കു കയും, കൃപയുടെ ആത്മാവിനെ നിന്ദിക്കുകയും ചെയ്തവൻ എത്ര കഠിന മായ ശിക്ഷയ്ക്ക് പാത്രമാകുന്നു എന്ന് നിരൂപിപ്പിൻ' എന്ന് കാണുന്നു. അതി നാൽ നമ്മുടെ കർത്താവിനാൽ ഏർപ്പെടുത്തിയിട്ടുള്ളതും, പരിശുദ്ധ പിതാ ക്കന്മാരും, പൂർവ്വികന്മാരും ഇതേ വരെ അനുഷ്ഠിച്ചുവരുന്നതുമായ കർമ്മാനു

ഷ്ഠാനങ്ങൾക്കും എതിരായുള്ള നൂതനകണികളിൽ ഉൾപ്പെട്ടു നാശം ഭവിപ്പാതിരിപ്പാൻ സൂക്ഷിക്കേണ്ടതാകുന്നു.

ആദിയും അന്തവും ഇല്ലാതെ എന്നേക്കും ഇരിക്കുന്നവനായ ഉടയവൻ ഇതുകളേ എല്ലാം ഏർപ്പെടുത്തിയിരിക്കുന്നതു അവസാനംവരെ തന്റെ മക്കൾ ഇതുകളെ ചെയ്യുന്നതിന് ആകുന്നു. ലോകം ഏതെല്ലാംവിധം പരിഷ്കാരത്തിൽ മറിഞ്ഞാലും ഭ്രമിച്ചാലും എന്നേക്കും ജീവിക്കുന്നവന്റെ കല്പനകൾക്ക് യാതൊരു ഭേദഗതികളും വരുന്നതല്ല. ആയത് നമ്മുടെ പിതാക്കന്മാരുടെ കാലംവരെ യാതൊരു ഭേദഗതിയും കൂടാതെ നടത്തിവന്ന വിശ്വാസാചാരങ്ങളെയും ക്രമങ്ങളെയും ഇന്ന് ഒരുവൻ നിഷേധിക്കുന്നു എങ്കിൽ അവസാനകാലത്ത് വെളിപ്പെടുവാൻ ഇരിക്കുന്ന ആത്മാക്കളുടെ ഉപദേശം അല്ലയോ എന്ന് ഭയപ്പെടേണ്ടി ഇരിക്കുന്നു.

രണ്ടാമതു നമ്മുടെ സഭയിലുള്ള പരിഷ്കാരികളുടെ തൽക്കാല ഉദ്ദേശ്യം സഭയിൽ പട്ടത്വത്തെയും പട്ടക്കാരുടെ അധികാരത്തെയും ഇല്ലാതാക്കണമെന്നാണ്. അതിന്റെ മുൻകുറിയായി സഭയിൽ നടത്തിവരുന്ന കൂദാശകൾക്ക് പട്ടക്കാരുടെ മദ്ധ്യസ്ഥതകൊണ്ടും, പ്രാർത്ഥനകൊണ്ടും വിശേഷാൽ പ്രയോജനമൊന്നുമില്ല എന്ന് ജനങ്ങളെ ധരിപ്പിക്കുന്നതിനും പള്ളിക്രമങ്ങളിൽ ഇതിനു അനുസരണമായി വല്ല പ്രാർത്ഥനകളും ഉണ്ടെങ്കിൽ തിരുത്തുന്നതിനുമാണ് തൽക്കാലം അവരുടെ ഉദ്ദേശ്യമെന്നു കാണുന്നു. അതിനാൽ പട്ടത്വം സംബന്ധിച്ച് പൂർവ്വ സഭകളുടെ നടപടികളും, വിശ്വാസാചാരവും, പ്രാർത്ഥനകളും എന്റെ അറിവിൽ പെട്ടതിനെ താഴെ കാണിക്കുന്നു.

ആദ്യസഭയിൽ ഇസ്രായേൽക്കാർക്കു പട്ടത്വത്തിനായി ദൈവം ലേവ്യക്കാരെ നിയമിച്ചപ്രകാരം പുതിയനിയമത്തിൽ യിസ്രായേൽ ഗോത്രത്തിന്റെ എണ്ണപ്രകാരം പന്ത്രണ്ടു അപ്പോസ്തലന്മാരെ നിയമിച്ചു. താൻ നിയമിച്ചിട്ടുള്ള അപ്പോസ്തലന്മാരോട്: മത്തായിയുടെ സുവിശേഷം 10-ാം അദ്ധ്യായത്തിൽ താൻ കല്പിച്ചതു 'നിങ്ങൾ യിസ്രായേൽ ഭവനത്തിൽ കാണാതെ പോയ ആടുകളുടെ അടുക്കൽ പ്രത്യേകം പോകുവിൻ' എന്നും 'നിങ്ങൾ പോകുമ്പോൾ സ്വർഗ്ഗരാജ്യം സമീപമായിരിക്കുന്നു എന്നു പ്രസംഗിക്കുകയും, വ്യാധിക്കാരെ സൗഖ്യമാക്കുവിൻ, കുഷ്ഠരോഗികളെ ശുദ്ധമാക്കുവിൻ, പിശാചുക്കളെ പുറത്താക്കുവിൻ. മരിച്ചവരെ ഉയർപ്പിപ്പീൻ, നിങ്ങൾക്ക് സൗജന്യമായി ലഭിച്ചു, സൗജന്യമായി കൊടുപ്പിൻ' എന്നും കല്പിച്ചു. ഇവരെ കൂടാതെ തന്റെ വേലക്കായി യഹൂദ സഭകളുടെ നടപ്പനുസരിച്ച് വേറെ എഴുപതു പേരെക്കൂടെ നിയമിച്ചതായി ലൂക്കോസിന്റെ സുവിശേഷം 10-ാം അദ്ധ്യായത്തിൽ കാണുന്നു. ആദ്യം വിളിച്ച പത്രോസിനോട് മത്തായിയുടെ സുവിശേഷം 16-ാം അദ്ധ്യായം 18, 19 വാക്യങ്ങളിൽ നമ്മുടെ കർത്താവ് കല്പിക്കുന്നത്, 'നീ പാറയാകുന്നു. ഈ പാറമേൽ ഞാൻ എന്റെ സഭയെ

പണിയിക്കും. അതിനോടു പാതാളവാതിലുകൾ പ്രബലപ്പെടുക ഇല്ല. സ്വർഗ്ഗത്തിന്റെ താക്കോലുകളെ ഞാൻ നിനക്ക് തരും. നീ ഭൂമിയിൽ കെട്ടുന്നതൊക്കെയും സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും. നീ ഭൂമിയിൽ അഴിക്കുന്നതൊക്കെയും സ്വർഗ്ഗത്തിലും അഴിയപ്പെട്ടിരിക്കും. ഇതു കൂടാതെ തന്റെ ഉയർപ്പിന്റെ ശേഷം ശിഷ്യന്മാരെ കണ്ട് നമ്മുടെ കർത്താവ് കല്പിച്ചിട്ടുള്ളതിനെ യോഹന്നാന്റെ സുവിശേഷം 20-ാം അദ്ധ്യായം 21 മുതലുള്ള വാക്യങ്ങളിൽ നാം കാണുന്നത് 'യേശു പിന്നെയും അവരോടു പറഞ്ഞതു, നിങ്ങൾക്കു സമാധാനം: പിതാവ് എന്നെ അയച്ചപ്രകാരം ഞാനും നിങ്ങളെ അയക്കുന്നു. ഇങ്ങനെ പറഞ്ഞിട്ട് അവരുടെ മേൽ ഊതി പരിശുദ്ധാത്മാവിനെ കൈക്കൊൾവിൻ. ആരുടെ പാപങ്ങൾ എങ്കിലും നിങ്ങൾ മോചിച്ചാൽ അവർ മോചിക്കപ്പെടും. ആരുടെ പാപങ്ങൾ എങ്കിലും നിങ്ങൾ പിടിച്ചാൽ അവ പിടിക്കപ്പെടുന്നു' എന്ന് അവർക്ക് വാഗ്ദത്തം ചെയ്തതു കൂടാതെ 21-ാം അദ്ധ്യായം 15-ാം വാക്യത്തിൽ പത്രോസിനോട് 'യോനായുടെ പുത്രനായ ശീമോനേ ഇവരേക്കാൾ നീ എന്നെ അധികം സ്നേഹിക്കുന്നുണ്ടോ' എന്നു ചോദിക്കുകയും 'ഉവ്വ് കർത്താവേ, ഞാൻ നിന്നെ സ്നേഹിക്കുന്നു എന്നു നീ അറിയുന്നു' എന്ന് പത്രോസ് മറുപടി പറയുകയും ചെയ്തു. കർത്താവ് അവനോടു എന്റെ ആട്ടിൻകുട്ടികളെ മേയിക്ക എന്നു കല്പിച്ചു. ഇതുപോലെ തന്നെ രണ്ടാമതും കല്പിച്ചു മറുപടി അറിഞ്ഞശേഷം 'എന്റെ ആടുകളെ മേയിക്ക' എന്ന് കല്പിച്ചു. മൂന്നാമതും ചോദിച്ചു മറുപടിക്കു ശേഷം എന്റെ പെണ്ണാടുകളെ മേയിക്ക എന്നും കല്പിച്ചതായി കാണുന്നു. ഇതു കൂടാതെ മർക്കോസിന്റെ സുവിശേഷം 16-ാം അദ്ധ്യായം 15 മുതലുള്ള വാക്യങ്ങളെ നാം നോക്കുമ്പോഴും അവസാനമായി താൻ കല്പിച്ചതു, 'നിങ്ങൾ ഭൂലോകത്തിൽ ഒക്കെയും പോയി സകല സൃഷ്ടിക്കും സുവിശേഷത്തെ പ്രസംഗിപ്പീൻ എന്നും വിശ്വസിച്ചു സ്നാനപ്പെടുന്നവൻ രക്ഷിക്കപ്പെടുമെന്നും' കല്പിച്ചതു കൂടാതെ പല അധികാരങ്ങളും അനുഗ്രഹങ്ങളും അവർക്ക് കൊടുത്തതായും നാം കാണുന്നു.

ഇതുകളെ നോക്കുമ്പോൾ അഹറോൻ മുതലായ ആചാര്യന്മാർക്കുള്ള അധികാരത്തിലും അവകാശത്തിലും ഒട്ടും കുറവായിട്ടു ക്രിസ്ത്യാനി സഭയിലെ പട്ടക്കാരെ വിചാരിപ്പാൻ പാടില്ല. യാക്കോബിന്റെ ലേഖനം 5-ാം അദ്ധ്യായം 14-ാം വാക്യത്തിൽ ഒരുവൻ രോഗി ആയിരുന്നാൽ സഭയുടെ മൂപ്പനെ വിളിച്ച് എണ്ണ പൂശി കർത്താവിന്റെ നാമത്തിൽ പ്രാർത്ഥിപ്പിക്കുന്നതിന് കല്പിച്ചിട്ടുള്ളതു കൂടാതെ 13-ാം അദ്ധ്യായം 17-ാം വാക്യത്തിൽ 'നിങ്ങളെ ഭരിക്കുന്നവരെ അനുസരിച്ചു കീഴടങ്ങിയിരിപ്പിൻ. എന്തുകൊണ്ടെന്നാൽ അവർ കണക്കു ബോധിപ്പിക്കേണ്ടവർ എന്നപോലെ നിങ്ങളുടെ ആത്മാക്കൾക്കായിട്ടു ജാഗരണം ചെയ്യുന്നു', എന്നും കാണുന്നു. മേൽവിവരിച്ച അനുഗ്രഹങ്ങളാലും അധികാരങ്ങളാലും അപ്പോസ്തലന്മാർ ഉപദേശിച്ച്

അനുതപിക്കുന്നവരെ 'ജ്ഞാനസ്നാനപ്പെടുത്തി സഭയോടു ചേർക്കയും സഭയെ ഭരിക്കുന്നതിന് പിൻഗാമികളെ നിയമിക്കുകയും ചെയ്തു. ഇവരുടെ നടപടിയെക്കുറിച്ച് നടപ്പുകളുടെ പുസ്തകം 13-ാം അദ്ധ്യായം 1, 2, 3 വാക്യങ്ങളിൽ നിന്നും കാണാവുന്നതാണ്. കൂടാതെ നമ്മുടെ സഭയിൽ മൂന്നുവിധം സ്ഥാനികളല്ലാ, പല സ്ഥാനികൾ ഉണ്ടായിരുന്നതായി 1 കോരിന്തി 12-ാം അദ്ധ്യായം 28 ഉം, എഫേസി 4-ാം അദ്ധ്യായം 11 ഉം 12 ഉം വാക്യങ്ങളിൽ കാണുന്നതിനും പുറമെ മാലാഖമാരുടെ നിര അനുസരിച്ചു ഒമ്പത് വൃന്ദം സ്ഥാനികളുണ്ടെന്ന് കാനോൻ രണ്ടാം അദ്ധ്യായം കൊണ്ടും, 1862-ൽ വലിയ മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ അച്ചുകൂടത്തിൽ കൈതയിൽ ഗീവർഗീസ് മല്പാനച്ചനവർകൾ അച്ചടിപ്പിച്ചിട്ടുള്ള ഗ്രമത്തി പുസ്തകത്തിന്റെ 152-ാം പേജ് കൊണ്ടും കാണാവുന്നതാണ്. ഇപ്രകാരമുള്ള പട്ടക്കാരുടെ ഉപദേശവും നടപടിയും അനുസരിക്കാത്തവർ പട്ടക്കാരെ കൂടാതെയും ബോധിച്ചവിധമുള്ള സ്ഥാനികളെ നിയമിച്ചും പൂർവ്വ സഭയെ വിട്ടു എതിരായി ചിലർ നടന്നുവന്നു. ഈവിധമുള്ള ഭിന്നത അവസാനകാലത്തു ഇസ്രായേലിനും ഉണ്ടായിരുന്നു. 1 രാജാക്കന്മാർ 12:31, 13:33 വാക്യങ്ങളിൽ നിന്നു കുറഞ്ഞോന്നു വായിക്കാം. 'അവൻ ഉയർന്ന സ്ഥലങ്ങളുള്ള ഭവനങ്ങളെയും ഉണ്ടാക്കി ലേവിയുടെ പുത്രന്മാർ അല്ലാത്ത ജനത്തിൽ നികൃഷ്ടന്മാരായവരെ ആചാര്യന്മാരാക്കുകയും ചെയ്തു.' ഈ ബാധ യഹൂദ സഭയിലും ക്രിസ്ത്യാനി സഭയിലും മുമ്പുണ്ടായിരുന്നപ്രകാരം ഇപ്പോഴും പ്രവർത്തിച്ചുകൊണ്ടു തന്നെ ആണ് ഇരിക്കുന്നത്. പട്ടക്കാരെ കൂടാതെയും മുൻനിശ്ചയപ്രകാരമുള്ള പട്ടക്കാരില്ലാതെയും പല വിധത്തിൽ വർദ്ധിച്ചും പല വിധത്തിൽ ഘോഷിച്ചും കൊണ്ടുവരുന്ന പടിഞ്ഞാറെ സഭകൾ മേല്പറഞ്ഞ ബാധയുടെ പ്രവേശന ഫലമാണെന്നു ഞാൻ തീർച്ചയായി പറഞ്ഞുകൊള്ളുന്നു. ഭിന്നാഭിപ്രായമായി സഭ പിരിഞ്ഞു സുവിശേഷപ്രസംഗം വർദ്ധിക്കുന്നതുകൊണ്ട് ദൈവത്തിന്റെ നാമം മഹത്വപ്പെടുവാൻ തക്കവണ്ണം ഒരു വിധത്തിലും ദൈവം ആവശ്യപ്പെടുന്നതല്ല.

9. നമ്മുടെ കർത്താവ് ഭൂമിയിൽ നിന്ന് ഉയർത്തപ്പെടുന്നതിന് സമീപിച്ചിരുന്ന സമയത്തു താൻ ചെയ്ത പ്രാർത്ഥനയിൽ ഒന്നു രണ്ടു വാക്യത്തെ താഴെ കാണിക്കുന്നു: യോഹന്നാൻ 17-ാം അദ്ധ്യായം 23-ാം വാക്യത്തിൽ 'നാം ഒന്നായിരിക്കുന്നപ്രകാരം അവരും ഒന്നാകേണ്ടുന്നതിനു ഞാൻ പ്രാർത്ഥിക്കുന്നു.' ഇതിൽ പല സഭയായി പല വിശ്വാസമായി പല ആരാധനയായി നാം ജീവിക്കണമെന്ന് ഒരിക്കലും താൻ വിചാരിക്ക ഇല്ല. റോമാക്കാരുടെ ലേഖനം 15-ാം അദ്ധ്യായം 5 ഉം 6 ഉം വാക്യത്തിൽ അപ്പോസ്തലൻ ഗുണദോഷിക്കുന്നത് 'നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ പിതാവായ ദൈവത്തെ ഏകമനസ്സോടെ ഏക വായിനാൽ മഹത്വപ്പെടുത്തണമെന്നും തമ്മിൽ തമ്മിൽ ഏക ചിന്തയോടെ ഇരിക്കണമെന്നും'

ഗുണദോഷിക്കുന്നു. പിന്നെയും ഫിലിപ്പിയ ലേഖനം 4-ാം അദ്ധ്യായം 2-ാം വാക്യത്തിൽ ഏക ചിന്തയോടെ ഇരിക്കണമെന്നു എല്ലാവരോടും അപേക്ഷിക്കുന്നതായും കാണുന്നു. സഭ ഭിന്നിച്ച് തന്റെ നാമം മഹത്വപ്പെടണമെന്നു ഒരിക്കലും ദൈവം അനുവദിക്കുന്നതല്ല. ദൈവത്താലും ശുദ്ധമുള്ള പിതാക്കന്മാരാലും ഉപദേശിക്കപ്പെട്ട ആരാധനകളെയും ശുശ്രൂഷകളെയും കൂദാശകളെയും കല്പിക്കപ്പെട്ടിരിക്കുന്ന സ്ഥിതിയിൽ നാം ചെയ്യേണ്ടതും അതിൽ നിന്നും കൂട്ടുവാനും കുറയ്ക്കുവാനും നമുക്കു അധികാരം ഇല്ലാത്തതുമാകുന്നു. ആവർത്തനപുസ്തകം 4-ാം അദ്ധ്യായം 1, 2 വാക്യം നോക്കുക. തൽക്കാല പരിഷ്കാരികൾ ദൈവത്താലും പൂർവ്വപിതാക്കന്മാരാലും ഭരമേല്പിക്കപ്പെട്ടിരിക്കുന്നതും ഇതുവരെ അനുസരിച്ചും വിശ്വസിച്ചും വരുന്ന പ്രാർത്ഥനകളെ തിരുത്തിയും പട്ടത്വത്തെ സംബന്ധിച്ച് നിഷിദ്ധമായി ഉപദേശിച്ചും പരസ്യത്തിൽ വരുത്തുന്നതുമായ ഉപദേശങ്ങളെ ഒരിക്കലും ദൈവം സഹിക്കുന്നതല്ല. അവർ ശപിക്കപ്പെട്ടവർ ആകുന്നു എന്ന് അപ്പോസ്തലൻ പറയുന്നു.

നമ്മുടെ സഭയിലെ പട്ടക്കാർ നമുക്കുവേണ്ടി പരസ്യമായും രഹസ്യമായും പ്രാർത്ഥിക്കുകയും നമുക്കുവേണ്ടി ദൈവത്തിന്റെ മുമ്പാകെ കാഴ്ച അണക്കയും നമ്മുടെ കുറ്റങ്ങളെ പരിശോധിച്ചറിഞ്ഞു പാപത്തെ ഉപേക്ഷിച്ച് അനുതപിക്കുന്നപക്ഷം നമ്മുടെ പാപം ദൈവത്താൽ മോചിക്കപ്പെടുമെന്ന് നമ്മോട് ഗുണദോഷിക്കുകയും നമ്മുടെ മനസ്സിനെ സമാധാനപ്പെടുത്തുകയും നമുക്കുവേണ്ടി പ്രാർത്ഥിക്കുകയും പട്ടക്കാരന്റെ കൈ നമ്മുടെ തലമേൽ വച്ചു അപേക്ഷിക്കുകയും ഇങ്ങനെ ആടുകളുടെ ഇടയന്റെയും ഒരു ആചാര്യന്റെയും സ്ഥിതിയിൽ പലവിധമായിട്ടുള്ള ശുശ്രൂഷകളെല്ലാം ചെയ്യുന്നു എന്നും അതു ദൈവത്തിൽ നിന്നും നമുക്കു അനുഭവമാക്കിത്തരുമെന്നാണ് ഈ സഭ വിശ്വസിക്കുന്നത്. പൊതുവായി നാം ചെയ്യുന്ന പ്രാർത്ഥനകളുടെ അവസാന ഭാഗത്ത് ബാറക്മോർ എന്ന് ജനം പറയുകയും പട്ടക്കാരൻ ത്രിത്വത്തിന് സ്തുതി പറയുകയും ചെയ്യുന്നു. ഇതിൽ പട്ടക്കാരന്റെ മാഹാത്മ്യം എത്ര വണക്കത്തോടുകൂടി ജനം സ്വീകരിക്കുകയും പട്ടക്കാർ ദൈവത്തെ സ്തുതിക്കുകയും ചെയ്യുന്നു. 'ബാറക്മോർ' എന്നതിന്റെ അർത്ഥം 'കർത്താവേ അനുഗ്രഹിക്കണമേ' എന്ന് പട്ടക്കാരനോട് ജനം പറയുന്ന അപേക്ഷ ആണ്. നമ്മുടെ ഓരോ കൂദാശകളിലും പ്രാർത്ഥനകളിലും പട്ടക്കാരന്റെ അപേക്ഷകളും മദ്ധ്യസ്ഥതകളും കർമ്മാചാരങ്ങളും ഉൾപ്പെട്ടിട്ടുള്ളതും അതുകളെല്ലാം ഒരു വെടിക്കു തകർക്കണമെന്നു വിചാരിക്കുന്നത് അക്രമവും ദുർബുദ്ധിയുമാണ്. പട്ടക്കാരൻ തന്റെ സഭയ്ക്കുവേണ്ടി ചെയ്തുവരുന്ന ഓരോ ക്രമങ്ങളെക്കുറിച്ചും നടപടികളെക്കുറിച്ചും ഉള്ള നമ്മുടെ അനുഭവങ്ങളെത്തന്നെ തൽക്കാലം നമുക്ക് ചിന്തിക്കാം.

1. നമ്മുടെ പൊതുവായുള്ള പ്രാർത്ഥനകളിലും ശുശ്രൂഷകളിലും അതിൽ

സംബന്ധിക്കുന്നവരെ അവസാനത്തിൽ പട്ടക്കാർ കൈ കൊണ്ടും മേൽപ്പട്ടക്കാർ സ്ലീബാ കൊണ്ടും അനുഗ്രഹിച്ചു താഴെ പറയുന്ന ആശീർവാദങ്ങളെ പ്രസ്താവിക്കുന്നതിൽ ജനത്തിന്മേൽ പട്ടക്കാർക്കുള്ള ഒരു വൈദിക അധികാരം പ്രകാശിച്ചു കാണുന്നു. നമസ്കാരക്രമത്തിന്റെ 75-ാം പേജിലുള്ള ഹൂത്താമ്മായുടെ ചുരുക്കം, ആകാശവും ഭൂമിയും സൃഷ്ടിച്ച കർത്താവിനാൽ നിങ്ങളെല്ലാവരും അനുഗ്രഹിക്കപ്പെട്ടവരാകുന്നു. ഞങ്ങളോടുകൂടി ഈ ശുശ്രൂഷയിൽ ഒരുങ്ങി വന്നിട്ടുള്ള എല്ലാവരെയും ദൈവമായ കർത്താവ് അനുഗ്രഹിച്ചു പുണ്യമുള്ളവരാക്കട്ടെ; എന്നു പട്ടക്കാർ പറയുന്നു. ഇതിനോടു തുല്യമായി പഴയനിയമത്തിലും അഹറോൻ, ആചാര്യന്മാർ എന്നിവർ താഴെ പറയുന്ന വചനപ്രകാരം അനുഗ്രഹിപ്പാൻ ദൈവം കല്പിച്ചിരിക്കുന്നു. ആയതു: സംഖ്യാ 6-ാം അദ്ധ്യായം 23, 24, 25, 26 ഈ വാക്യങ്ങളിൽ നിന്നു കാണാവുന്നതാകുന്നു.

2. ജ്ഞാനസ്നാനത്തിനായി കുട്ടികളെ പട്ടക്കാരന്റെ അടുക്കൽ ദേവാലയത്തിൽ കൊണ്ടുവരുന്നു. ആ കുട്ടിയെ സഭയോടുകൂടി ചേർക്കുന്നതിനും അതൊരു പുതിയ സൃഷ്ടിയായി തീരുന്നതിനും പട്ടക്കാരന്റെ മദ്ധ്യസ്ഥതയും പ്രാർത്ഥനയും നമുക്കു നോക്കാം. ആ കുട്ടിക്കു വേണ്ടി പട്ടക്കാരന്റെ ഒന്നാമത്തെ അപേക്ഷ ഇപ്രകാരമാകുന്നു. കർത്താവേ പാപികളായ ഞങ്ങളുടെ മദ്ധ്യസ്ഥത മൂലം കുളിപ്പിനും മറുജനനത്തിനുമായി കൊണ്ടുവരപ്പെട്ടിരിക്കുന്ന ഇവന്റെ ആത്മാവിനു രക്ഷ സൗജന്യമായി നൽകപ്പെടണമെന്നും മറ്റും പ്രാർത്ഥിക്കുന്നു. ഇതു കൂടാതെ പല പ്രാർത്ഥനകൾ ഉള്ളതിൽ ചിലതിന്റെ ചുരുക്കം കൂടി കാണിക്കുന്നു. ഞങ്ങൾക്കുള്ള മിശിഹാതമ്പുരാനെ തന്റെ കാവലിനായിട്ടു ജീവമുദ്രയെ പ്രാപിപ്പാൻ അടുത്തു വന്നിരിക്കുന്ന നിന്റെ ദാസനെ നീ വാഴ്ത്തേണമേ. നിന്റെ ആട്ടിൻതൊഴുത്തിൽ അവനെ പ്രവേശിപ്പിക്കേണമേ. ഇത്യാദി... എന്നും മറ്റും പട്ടക്കാരൻ അപേക്ഷിക്കുന്നു. അതു കൂടാതെ പട്ടക്കാരൻ ആ കുട്ടിയെ നിത്യജീവനായി പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ കുരിശു വരച്ചു മുദ്ര കുത്തപ്പെടുന്നു. അതുകൂടാതെ ശുദ്ധമുള്ള റൂഹാ അവന്റെമേൽ അയയ്ക്കുന്നതിനായിട്ടു പ്രാർത്ഥിക്കുകയും വീണ്ടും ജനനത്താൽ പുത്രസ്വീകാരത്തിന് അവൻ യോഗ്യനായി തീരുന്നതിനും പിതൃപുത്രപരിശുദ്ധാത്മാവിന്റെ നാമത്തിൽ സൈത്തുകൊണ്ടു കുരിശടയാളം വരയ്ക്കുന്നു. ഇതു കൂടാതെ ജ്ഞാനസ്നാനതൊട്ടിയിൽ കുട്ടിയെ ഇറക്കി ജീവന്റെയും പാപമോചനത്തിന്റെയും ആശാബന്ധത്തിന്മേൽ നിത്യജീവനായിട്ട് പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ കുട്ടിയെ മാമോദീസാ മുക്കുന്നു. അതിനുശേഷം സത്യവിശ്വാസത്തിന്റെ മുദ്രയ്ക്കും ശുദ്ധമുള്ള റൂഹായുടെ നൽവരത്തിന്റെ പൂർണതയ്ക്കും ലക്ഷ്യമായി ശുദ്ധമുള്ള മൂറോൻ കൊണ്ടു പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും

നാമത്തിൽ അവനെ അഭിഷേകം ചെയ്തു പല പ്രാർത്ഥനയോടുകൂടി ജ്ഞാനസ്നാന ശുശ്രൂഷയെ പട്ടക്കാരൻ അനുഷ്ഠിച്ചു വരുന്നു. ഇതുകളാൽ സഭ മേലും ജനത്തിന്മേലും ഉള്ള പട്ടക്കാരന്റെ അധികാരം എത്ര പ്രകാശമായി കാണുന്നു.

3. അതുപോലെതന്നെ വിവാഹത്തിനായി മണവാളന്മാരെ പള്ളിയിൽ കൊണ്ടുവരുന്നു. ഒന്നാമതായി വിവാഹത്തിന്റെ അനുഗ്രഹം ദൈവത്തിൽ നിന്നു അവർക്കു ലഭിക്കുന്നതിന് ദൈവതിരുമുമ്പാകെ അവരുടെ കുറവുകളെ ഏറ്റുപറഞ്ഞ് അനുതപിക്കുന്നതിനായി പട്ടക്കാർ അവരെ കുമ്പസാരിപ്പിക്കുന്നു. ഈ കൂദാശയിലും മണവാളരുടെമേൽ പട്ടക്കാരുടെ മദ്ധ്യസ്ഥത എത്ര പ്രകാശമായിരിക്കുന്നു എന്ന് കാണിക്കുന്നതിന് ചുരുക്കം അപേക്ഷകളെ കാണിച്ചുകൊള്ളുന്നു. ദൈവമായ കർത്താവേ ഞങ്ങളുടെ സന്തോഷങ്ങളുടെ ആരംഭവും പൂർണ്ണതയും നീ തന്നെ ആയിരിക്കണമേ. ഞങ്ങളുടെ മണവാളന്മാരും മണവാട്ടികളും പൂർണ്ണതപ്പെടുകയും ഇത്യാദി... എന്നുള്ള പ്രാർത്ഥനയോടുകൂടി പട്ടക്കാരൻ ആരംഭിക്കുന്നു. വീണ്ടും ദൈവമായ കർത്താവേ ഇപ്പോൾ യോജിച്ചുവന്നിരിക്കുന്ന ഈ നിന്റെ മക്കളെ സമാധാനപ്പെടുത്തണമേ. ഇവർ തമ്മിൽ പൂർണ്ണമായിരിക്കുന്ന ഐകമത്യം ഉണ്ടായിരിക്കയും ചെയ്യണമേ. വീണ്ടും ദൈവമായ കർത്താവേ ഞങ്ങളുടെ പുത്രനാകുന്ന ഈ മണവാളനെയും, ഞങ്ങളുടെ പുത്രിയാകുന്ന ഈ മണവാട്ടിയെയും ജ്ഞാനത്തിൽ പൂർണ്ണതയുള്ളവരാക്കേണമേ. നിന്റെ കൃപയാൽ ഇവരുടെ വിവാഹത്തെ സകല വെറുപ്പുകളിൽ നിന്നും അകന്നിരിക്കുന്ന വിവാഹമാക്കി തീർക്കണമേ. ഇത്യാദി... ഇങ്ങനെ പലവിധ അപേക്ഷകളോടുകൂടി വിവാഹനിശ്ചയത്തിന്റെ മോതിരത്തെ പട്ടക്കാരൻ ദമ്പതിമാരുടെ കൈയിൽ ഇട്ടുകൊണ്ട് ദൈവത്തിന്റെ വലതുകൈ നിങ്ങളോടുകൂടി ഇരുന്ന് ആയുഷ്കാലം മുഴുവനും നിങ്ങളെ കാത്തുകൊള്ളുമെന്ന് അനുഗ്രഹമായി പട്ടക്കാരൻ പ്രസ്താവിക്കുന്നു. പിന്നീട് മണവാളനെക്കൊണ്ടു മണവാട്ടിയുടെ കൈയ്ക്കു പിടിപ്പിച്ച് അവർ തങ്ങളിലുള്ള യോജിപ്പിനെക്കുറിച്ചു ലേഖനത്തിൽ നിന്ന് വായിച്ചു കേൾപ്പിക്കുന്നു. പിന്നെയും കിരീടത്തെ വാഴ്ത്തി ആദാം മുതലുള്ള പൂർവ്വപിതാക്കന്മാരുടെ വാഴ്വുകൾ ഇവരുടെമേലും ഉണ്ടാകുന്നതിനു പ്രാർത്ഥിക്കുകയും ഇവരെ പട്ടക്കാർ അനുഗ്രഹിക്കുകയും ചെയ്യുന്നു. കർത്താവ് നീതിയുടെ കിരീടങ്ങൾകൊണ്ടു നിന്നെ കിരീടം ധരിപ്പിക്കുകയും നശിച്ചുപോകാത്തതും ആഗ്രഹിക്കത്തക്കതുമായ അലങ്കാരങ്ങൾ കൊണ്ടു നിന്നെ അലങ്കരിക്കുമാറാകട്ടെ എന്നു പറയുകയും, പിന്നീട് മണവാട്ടിക്കു മണവാളനെക്കൊണ്ടു വിരിപ്പാവ് ധരിപ്പിക്കുകയും പല പ്രാർത്ഥനയോടു കൂടി ഇവരെ അനുഗ്രഹിച്ചു വിടുകയും ചെയ്യുന്നു. ഇതിനാലും ജനത്തിന്മേലുള്ള കൂദാശകൾക്കു പട്ടക്കാരന്റെ കർതൃത്വം വെളിപ്പെടുന്നു.

4. ഒരുവൻ രോഗി ആയാൽ പട്ടക്കാരനെ വരുത്തി പ്രാർത്ഥിപ്പിക്കണമെന്ന്

സുവിശേഷത്തിൽ തന്നെ പറയുന്നു. ആ കല്പന അനുസരിച്ച് പട്ടക്കാരൻ അവന്റെ രോഗശാന്തിക്കും പാപപൊറുതിക്കുംവേണ്ടി പ്രാർത്ഥിക്കുകയും എണ്ണ പൂശുകയും ചെയ്യുന്നു. അതിന്റെശേഷം പട്ടക്കാരൻ രോഗിയുടെമേൽ തന്റെ കൈവച്ച് പ്രാർത്ഥിക്കുന്നതിന്റെ ചുരുക്കം താഴെ കാണിക്കുന്നു. 'പിതാവും പുത്രനും ശുദ്ധമുള്ള റൂഹായുമായ ദൈവമേ നിന്റെ തിരുനാമത്തിൽ ഈ നിന്റെ ദാസന്റെ മേൽ ബലഹീനതയുള്ള എന്റെ കൈ ഞാൻ വെക്കുന്നു. ബലമുള്ളതും സഹായം നിറഞ്ഞിരിക്കുന്നതുമായ നിന്റെ വലതു കൈ ഇവന്റെമേൽ ആവസിപ്പിക്കണമേ' എന്നും മറ്റും പ്രാർത്ഥിച്ച് അവനോടു ഗുണദോഷിക്കുകയും അവന്റെ പാപത്തെക്കുറിച്ച് അവനെ ബോധ്യം വരുത്തി അനുതാപത്തിന്റെ പ്രാർത്ഥനയുടെ ശേഷം തൈലം പൂശി സർവ്വശക്തിയുള്ള ദൈവം നിന്നെ അനുഗ്രഹിക്കട്ടെ എന്നും നിന്റെ സകല പാപങ്ങളും അവൻ നിന്നോട് ക്ഷമിച്ച് നിത്യജീവങ്കലേക്കു അവൻ നിന്നെ നടത്തുമാറാകട്ടെ എന്നും, സർവ്വശക്തനായ ദൈവം നിന്റെ സകല പാപങ്ങളിൽ നിന്നും മോചനവും വിടുതലും നിനക്കു തരുമെന്നും പട്ടക്കാരൻ പറയുകയും രോഗിയും ശുശ്രൂഷയിൽ സംബന്ധിച്ചിട്ടുമുള്ള ഏവരും, ആമ്മീൻ പറയുകയും ചെയ്യുന്ന പിതൃ പുത്ര പരിശുദ്ധാത്മാവിന്റെ നാമത്തിൽ എന്റെ കൈവെപ്പാൽ സാത്താന്റെ സകല ശക്തിയും നിന്നിൽനിന്നു മാഞ്ഞുപോകട്ടെ എന്നു പട്ടക്കാരൻ പറയുന്നു. രോഗിയും ശുശ്രൂഷയിൽ സംബന്ധിച്ചിട്ടുള്ളവരും ആമ്മീൻ പറയുന്നു. ഇതിനുശേഷം അനേക പ്രാർത്ഥനയോടുകൂടി ശുശ്രൂഷ അവസാനിപ്പിക്കുന്നു. ഈവക ശുശ്രൂഷകളുടെ ക്രമങ്ങൾ അടുത്തകാലം സുറിയാനിയിൽ അച്ചടിപ്പിച്ചിട്ടുള്ളതും നമ്മുടെ സമുദായം ഉപയോഗിച്ചുവരുന്നതുമാകുന്നു. പരിഷ്കാരികൾ ശരിയായ തർജ്ജിമ മനസ്സിലാക്കാഴികയാൽ പട്ടക്കാരന്റെ അധികാരത്തെയും വിശ്വാസത്തോടുകൂടി അവർ ചെയ്യുന്ന പ്രാർത്ഥനയുടെ രഹസ്യത്തെയും മനസ്സിലാക്കാതെ സഭയിൽ ഭിന്നത ഉണ്ടാക്കുന്നതിൽ അത്യന്തം വ്യസനിക്കുന്നു. പള്ളിക്രമങ്ങളുടെ തർജ്ജിമയും ശരിയായി നടത്തുന്ന നടപടികളും സമുദായം മനസ്സിലാക്കാതെ ഇഷ്ടമുള്ളവരുടെ വാക്കിനെ മാത്രം കേട്ട് പൂർവ്വാചാരത്തിനു വിരോധമായിട്ടുള്ള അഭിപ്രായങ്ങൾക്കു കൈപൊക്കാതിരിക്കുന്നതിന് പൂർവ്വവിശ്വാസാചാരത്തിന്റെ ചുരുക്കത്തെ ഈ വിധം അറിയിക്കുന്നതാകുന്നു. നമ്മുടെ പല ശുശ്രൂഷകളുടെയും പള്ളിക്രമങ്ങളുടെയും ഇതുവരെ നടത്തിവന്ന നടപടികളുടെയും ഓർമ്മ നമ്മിൽ വരുത്തുന്നപക്ഷം തൽക്കാല പരിഷ്കാരികളുടെ ദുരഭിപ്രായങ്ങൾ സംശയം കൂടാതെ സഭ നിഷേധിക്കുമെന്നു ഞാൻ ധൈര്യമായി പറഞ്ഞുകൊള്ളുന്നു.

5. ഒരുവൻ മരിച്ചാൽ അവനുവേണ്ടി ശവസംസ്കാര ശുശ്രൂഷ പട്ടക്കാരൻ നടത്തുകയും, ജീവന്റെ ഉയർപ്പിലുള്ള വിശ്വാസത്തോടുകൂടി മരിച്ചവന്റെമേൽ ഒരു പിടി മണ്ണ് പട്ടക്കാരനെക്കൊണ്ട് ഇടുവിക്കുന്നതിന് ഇടവരുന്നില്ലാ എങ്കിൽ

ആ കുടുംബം എത്ര വ്യസനത്തോടു കൂടി ഇരിക്കുകയും ചെയ്യുന്നു എന്നുള്ളതു ഞാൻ പറഞ്ഞിട്ട് ആവശ്യമില്ലല്ലോ. കൂദാശകളെ സംബന്ധിച്ച് തൽക്കാലം ഞാൻ പറയുന്നതിന്റെ ഉദ്ദേശ്യം സഭയ്ക്കുവേണ്ടി പട്ടക്കാരൻ ചെയ്തുവരുന്ന, മദ്ധ്യസ്ഥതയും അതിലുള്ള പൂർവ്വ നടപടിയും ഇന്നുവരെ ഭേദപ്പെട്ടിട്ടില്ലാത്ത ക്രമങ്ങളും കൊണ്ടു പട്ടക്കാർക്കുള്ള മഹാത്മ്യവും കടമയും ദൈവനിശ്ചയവും പ്രകാശിപ്പിക്കുന്നതിനും പരിഷ്കാരികളുടെ ആക്ഷേപകരമായ അഭിപ്രായം ഒരുവിധത്തിലും വെളിയിൽ പറവാൻ ഇടയുള്ളതല്ലെന്നും കാണിപ്പാനായിട്ടു മാത്രമാണ്.

6. നമ്മുടെ സഭയിൽ നടത്തിവരുന്ന കുമ്പസാരത്തെക്കുറിച്ച് നോക്കാം. ഒരുവൻ പട്ടക്കാരന്റെ മുമ്പാകെ കുമ്പസാരിക്കുന്നതിൽ അവൻ ചെയ്യുന്ന പ്രാർത്ഥനകളുടെ ചുരുക്കം താഴെ കാണിക്കുന്നു. സർവ്വശക്തിയുള്ള ബാവാ തമ്പുരാനേ, നിന്റെ മുമ്പാകെയും ലോകത്തെ രക്ഷിപ്പാനായി വന്ന നിന്റെ മുമ്പാകെയും ഞാൻ ചെയ്തുപോയ സകല പാപങ്ങളും ഏറ്റുപറഞ്ഞു സങ്കടപ്പെടുന്നു. സത്യമായി അനുഭവിക്കുന്നവരെ കൈക്കൊള്ളുമെന്നു നീ ചെയ്തിരിക്കുന്ന വാഗ്ദത്തവും, ഭൂമിയിൽ കെട്ടുമെന്ന സകലവും, ആകാശത്തിലും കെട്ടപ്പെട്ടതായിരിക്കുമെന്നും, ഭൂമിയിൽ അഴിക്കുമെന്ന സകലവും ആകാശത്തിലും അഴിയപ്പെട്ടതായിരിക്കുമെന്നും പട്ടത്വത്തിനു നൽകപ്പെട്ടിരിക്കുന്ന നിന്റെ അധികാരവും ഞങ്ങൾ സമ്മതിച്ചു പട്ടക്കാരന്റെ അപേക്ഷയാലും നിന്റെ തിരുവചനത്തിന്റെ തണുപ്പാലും എന്നെ കൈക്കൊണ്ടു ആശ്വസിപ്പിക്കേണമേ. ... ആമ്മീൻ. ഇങ്ങനെ അപേക്ഷിച്ചു കുമ്പസാരിച്ച ശേഷം പട്ടക്കാരൻ അവന്റെ തലയിൽ കൈവെച്ച് സർവ്വശക്തനായ ദൈവമായ കർത്താവ് നിന്നോട് കൃപ ചെയ്തു നിന്റെ സർവ്വ പാപങ്ങളും നിന്നോടു ക്ഷമിച്ച് നിത്യജീവങ്കലേക്കു നിന്നെ നടത്തുമാറാകട്ടെ എന്നു പറഞ്ഞു നെറ്റിമേൽ കുരിശു വരയ്ക്കുന്നു. ഈ ക്രമം നോക്കുമ്പോഴും പട്ടക്കാരന്റെ മാഹാത്മ്യവും മദ്ധ്യസ്ഥതയും സ്പഷ്ടമായി തെളിയുന്നു. ഈ കൂദാശയിൽ പട്ടക്കാരന്റെ മദ്ധ്യസ്ഥത ഇരുകക്ഷികളും സമ്മതിക്കുന്ന വാചകം തെളിവായിരിക്കുന്നതിനെക്കൊണ്ട് പിന്നീട് അച്ചടിപ്പിച്ചിട്ടുള്ള പ്രാർത്ഥനാക്രമത്തിൽ നിന്ന് ചില പരിഷ്കാരികളുടെ വഞ്ചനയാൽ പട്ടക്കാരന്റെ അധികാരത്തെയും മധ്യസ്ഥതയെയും നീക്കിയിട്ടുണ്ട്. എങ്കിലും പഠിച്ചിട്ടുള്ള പാഠങ്ങളും പഴയ ക്രമങ്ങളും അശേഷം മാഞ്ഞുപോയിട്ടില്ലാത്തതിനാൽ പുതിയ വിശ്വാസാചാരം ഇതിനാലും പ്രകാശമായി കാണുന്നു.

7. കുർബാനയെ സംബന്ധിച്ച് വേറൊരു വകുപ്പിൽ പ്രസ്താവിക്കുന്നതാകകൊണ്ട് അതിന്റെ മാഹാത്മ്യത്തെക്കുറിച്ച് ഇതിൽ വിവരിക്കാതെ പട്ടക്കാരുടെ മദ്ധ്യസ്ഥതയും അതിൽ ജനങ്ങൾക്കുള്ള സമ്മതവും വിശ്വാസവും കാണിക്കുന്നതിന് ചുരുക്കം സംഗതികളെ മാത്രമേ ഇവിടെ വിവരിക്കുന്നുള്ളു. ശുദ്ധമുള്ള കുർബാനയുടെ ആദി മുതൽ അവസാനം വരെ നാം സൂക്ഷിച്ചു

ധ്യാനിച്ചാൽ തനിക്കുവേണ്ടിയും തന്റെ കുടുംബത്തിനു വേണ്ടിയും സർവ്വ ജനത്തിനു വേണ്ടിയും പട്ടക്കാരൻ അണയ്ക്കുന്ന കാഴ്ചയേയും പ്രാർത്ഥനകളെയും മദ്ധ്യസ്ഥതയെയും പ്രകാശമായി കാണാം.

കുർബാനയിൽ പട്ടത്വത്തിനടുത്ത പല വകുപ്പുകാർ സംബന്ധിച്ചിരിക്കുന്നതും പ്രാർത്ഥനയിൽ ഏകവചനമായും ബഹുവചനമായും അപേക്ഷകളുള്ളതുകൊണ്ടു കുർബാന അണയ്ക്കുന്നതു പട്ടക്കാരും ജനങ്ങളും കൂടിയാകുന്നുയെന്നു വ്യാഖ്യാനിപ്പാൻ ഒരുവിധത്തിലും പാടില്ല. പട്ടക്കാരൻ വി. കുർബാനയും വഹിച്ചുകൊണ്ടു പടിഞ്ഞാട്ടു വരുന്ന സമയത്ത് മൂന്നാമത്തെ അനുഗ്രഹത്തിൽ "ഈ പരിശുദ്ധതകളെ ചുമക്കുന്നവരുടെ മേലും അവയെ കൊടുക്കുന്നവരുടെമേലും അവയെ കൈക്കൊള്ളുന്നവരുടെമേലും അവയിൽ പ്രയത്നം ചെയ്തു സംബന്ധിച്ചു സംബന്ധിക്കപ്പെടുന്ന എല്ലാവരുടെമേലും ദൈവത്തിന്റെ അനുഗ്രഹങ്ങൾ ഉണ്ടായിരിക്കട്ടെ"യെന്നു ചൊല്ലുന്നു. അതിനാൽ കുർബാനയിൽ സഹായ പട്ടക്കാരായി പലരും ഉണ്ടെന്ന് സ്പഷ്ടമാകുന്നു.

വീണ്ടും മദ്ധ്യസ്ഥതയെപ്പറ്റി ആലോചിക്കുന്നപക്ഷം, കുർബാനയുടെ ആരംഭത്തിൽ പട്ടക്കാരൻ ത്രോണോസിന്റെ പദവിയിൽ കയറി നിന്നും കൊണ്ട് തന്റെ കൈകൾ സ്വർഗ്ഗത്തിലേക്കുയർത്തി ചെയ്യുന്ന ഒന്നാമത്തെ പ്രമ്യോന്റെ മദ്ധ്യേ ഉള്ള പ്രാർത്ഥനയിൽ ചുരുക്കം സംഗതികൾ മാത്രം നമുക്കു നോക്കാം. അപ്പോഴോ, പുണ്യമാക്കുന്നവനും വെടിപ്പാക്കുന്നവനും ഞങ്ങളുടെ ദോഷങ്ങളെ ക്ഷമിച്ച് ഇല്ലാതാക്കുന്നവനുമായ ... കർത്താവേ ... എന്റെ പാപങ്ങളെയും വിശ്വാസമുള്ള നിന്റെ സർവജനത്തിന്റെ പാപങ്ങളെയും മായിച്ച് ... അനുഗ്രഹം ചെയ്യണമേ എന്നും ... നിന്റെ കരുണകളാൽ ഞങ്ങളെയും ഞങ്ങളുടെ മാതാപിതാക്കന്മാരെയും ... സകല വിശ്വാസികളെയും നീ ഓർത്തുകൊള്ളണമേ എന്നും ... ദൈവമേ ഞങ്ങളുടെ പ്രാർത്ഥനകളും അപേക്ഷകളും കൈക്കൊണ്ട് ... സകല ശിക്ഷകളും ... നീ മായിച്ചുകളയേണമേ. ഇത്യാദി ... മദ്ധ്യസ്ഥതയെ നാം കാണുന്നു. അതു കൂടാതെ കുർബാനയിലുള്ള തുബ്ദേൻ എന്ന അഞ്ച് അപേക്ഷയിൽ കുർബാനയിൽ സംബന്ധിക്കുന്നവരെക്കുറിച്ചും നാലു ഭാഗത്തുള്ള സഭയ്ക്കുവേണ്ടിയും ദൈവത്തിന്റെ സഭയെ ഭരിക്കുന്ന സകല മേല്പട്ടക്കാർക്കും പട്ടക്കാർക്കും വേണ്ടിയും, രാജാക്കന്മാർക്കും അധികാരികൾക്കും വേണ്ടിയും സകല വിശ്വാസികൾക്കുവേണ്ടിയും പട്ടക്കാരൻ ദൈവത്തിന്റെ മുമ്പാകെ മദ്ധ്യസ്ഥത ആയി നിന്നുംകൊണ്ടും പ്രാർത്ഥിക്കുന്നതിനെ നാം കാണുന്നു. അതും കൂടാതെ പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ ത്രോണോസിൽ നിന്നുംകൊണ്ടു കുർബാനയിൽ സംബന്ധിക്കുന്നവരായ സകല ജനത്തിന്റെമേലും കുരിശടയാളത്തിൽ മൂന്നു പ്രാവശ്യം കൈകൊണ്ട് അനുഗ്രഹിക്കുന്നതായിട്ടും അതിനെ സ്വീകരിച്ചു ജനങ്ങൾ മറുപടി

പറയുന്നതായിട്ടും നാം കാണുന്നു. ഇതു കൂടാതെ കുർബാനയുടെ കടശിയിൽ മൂന്നു പ്രാവശ്യം ജനങ്ങളെ അനുഗ്രഹിച്ച് സമാധാനത്താലെ തനിക്കു വേണ്ടിയും പ്രാർത്ഥിച്ചുകൊണ്ടുപോകണമെന്ന് അപേക്ഷിക്കുന്നു. കൂടിയിട്ടുള്ള ജനങ്ങൾ കർത്താവ് നിന്റെ ശുശ്രൂഷ കൈക്കൊണ്ട് നിന്റെ പ്രാർത്ഥനയാൽ ഞങ്ങളെ അനുഗ്രഹിക്കുമാറാകട്ടെ എന്ന് പറയുന്നു. നമ്മുടെ കൂദാശകളിൽ പട്ടക്കാർ നടത്തിവരുന്ന ഏതു ശുശ്രൂഷയുടെയും ക്രമങ്ങളെ നാം സൂക്ഷിച്ചുനോക്കിയാൽ, അറത്തുപൂജ ഒഴിച്ചു, അഹറോൻ ആചാര്യന്മാരേക്കാൾ കൂടുതലായ പദവിയിലാണ് അവർ ഇരിക്കുന്നു എന്നും അവരെപ്പോലെയുള്ള അധികാരം സംശയംകൂടാതെ ഉണ്ടെന്നും കാണിപ്പാനായി കുർബാനയുടെ തൂയാബായിൽ രണ്ടാമത്തെ പ്രമ്യോനിൽ പറയുന്ന രണ്ടു വാക്കിനെ കൂടി ഞാൻ പ്രസ്താവിക്കുന്നു. പ്രമ്യോന്റെ കടശിയിൽ കാണുന്നതു ഇസ്രായേലിന്റെ ജനത്തിൽ നിന്നു വസന്തയെ വിരോധിച്ച ആചാര്യനായ അഹറോന്റെ സദൃശ്യത്തിൽ തന്റെ തിരുമുമ്പാകെ ഞങ്ങൾ ഈ സുഗന്ധത്തെ അണച്ച് അപേക്ഷിക്കുന്നു. തങ്ങളുടെ ഇടവക സംബന്ധിച്ച് അനേക മദ്ധ്യസ്ഥതകൾക്കും ഉത്തരവാദത്തിനും പട്ടക്കാർ കടപ്പെട്ടിരിക്കുന്നവർ ആകുന്നു എന്നു കൈവെപ്പോടു പട്ടത്വത്തെ വിശ്വസിക്കുന്ന സകല സഭയും പട്ടക്കാരുടെ മേൽ - പറഞ്ഞ പദവിയെ സമ്മതിക്കുന്നതാകുന്നു. മേൽവിവരിച്ച ഈ സംഗതികളെ എല്ലാം ശരിയായി ധ്യാനിച്ച് ആലോചിക്കുന്നപക്ഷം പട്ടക്കാരുടെ മദ്ധ്യസ്ഥതയും ആവശ്യവും പ്രകാശമായി കാണുന്നതാകുന്നു.

8. കുർബാനയുടെ ഉത്ഭവത്തെയും അതിന്റെ ഉദ്ദേശ്യത്തെയും അതിന്റെ മാഹാത്മ്യത്തെയും മറ്റും കുറിച്ചു ചുരുക്കമായി ഇനി ആലോചിക്കാം. കുർബാന സാധാരണജനങ്ങൾ പറഞ്ഞുവരുന്നപ്രകാരം വെറും ഓർമ്മയ്ക്കായിട്ടു നിയമിച്ചിട്ടുള്ളതല്ല. ആദ്യ മാതാപിതാക്കന്മാരെ കല്പന ലംഘനത്താൽ പറുദീസയിൽ നിന്നും വെളിക്ക് ഇറക്കിയശേഷം അവർക്ക് ആദ്യമുണ്ടായിരുന്ന പദവിയിലേക്ക് ചെന്നുചേരുന്നതിന് വളരെ ദയവോടുകൂടി ദൈവം തമ്പുരാൻ ഏർപ്പെടുത്തിയിട്ടുള്ള ഒരു വഴിയും പരിഹാരബലിയുമാണ് കുർബാന.

ഇതുമൂലമല്ലാതെ മനുഷ്യന്റെ യാതൊരു സല്ക്കർമ്മങ്ങളെക്കൊണ്ടും ദൈവത്തെ പ്രസാദിപ്പിക്കാനും സമാധാനപ്പെടുത്താനും വഴിയില്ല. ഈ ഏർപ്പാട് ഏതുവിധമാണ് ആദ്യ മാതാപിതാക്കന്മാരോടു ചെയ്തിരുന്നു എന്നുള്ളതിനു തെളിവായി കാണിക്കുന്നതിനു ഞാൻ ശക്തിപ്പെടുന്നില്ല. എങ്കിലും ആദാമിന്റെ ആദ്യ സന്താനങ്ങളാൽ അണച്ചിട്ടുള്ള ബലികളാലും പിന്നീടുണ്ടായ സന്തതികളിൽ നോഹ് മുതലായവർ അണച്ചിട്ടുള്ള ബലികളാലും ദൈവം പ്രസാദിച്ച് ദയവോടു കൂടിയ വാഗ്ദത്തങ്ങൾ നൽകിയിട്ടുള്ളതിനെ നോക്കുമ്പോൾ ദൈവപ്രസാദവും സമാധാനവും ലഭിക്കുന്നതിനുള്ള മാർഗ്ഗം

മുൻ നിശ്ചയപ്രകാരമുള്ള ബലികൾ മാത്രമാണെന്നു കാണുന്നു. പഴയനിയമത്തിൽ കായേനും ഹാബേലും ഓരോ ബലികൾ കഴിച്ചതായും അതിൽ ഹാബേൽ അണച്ചിട്ടുള്ള ബലിയാണ് ദൈവം സ്വീകരിച്ചതെന്നും കാണുന്നു. ഈ ബലി നമ്മുടെ രക്ഷിതാവിന്റെ ബലിക്കു തുല്യമായി ആണെന്നു നമ്മുടെ പല തക്സാകളെകൊണ്ടു നാം അറിയുന്നതു കൂടാതെ ജലപ്രളയശേഷം നോഹ് സ്തോത്രത്തിനും അനുഗ്രഹത്തിനുമായി ആദ്യമായി അണച്ചതു ഈ കുർബാനയെ ആണ്. നോഹ് അണച്ചിട്ടുള്ള ബലിയുടെ സുഗന്ധവാസനയെ ദൈവം മണത്തശേഷം മനുഷ്യന്റെ ബലഹീനതയെ താൻ അറിയുന്നതായും ഇതുപോലുള്ള ശിക്ഷ ഒരിക്കലും ചെയ്ക ഇല്ലെന്നു നിശ്ചയിച്ചതായും മേലുള്ള അനുഗ്രഹങ്ങളും ഈ കാഴ്ചയാൽ ലഭിച്ചതായും കാണുന്നു. 1 മോശെ 8-ാം അദ്ധ്യായം 20 മുതൽ 22 വരെയുള്ള വാക്യം നോക്കുക. പിന്നീടുണ്ടായ വിശ്വാസികളായ പല പിതാക്കന്മാരുടെ നടപടിയെ നാം നോക്കുന്നപക്ഷം തങ്ങളുടെ പാപങ്ങൾക്കു പരിഹാരവും അനുഭവത്തിനു സ്തോത്രവും ആവശ്യങ്ങൾക്കുള്ള അപേക്ഷയും ബലി മൂലം അണച്ചുവന്നതായി കാണുന്നു. ലോകം കാലഭേദംകൊണ്ടു നാനാവിധമായി ജീവിച്ചുവരവെ പറുദീസായുടെ അനുഭവത്തിനും ദൈവമക്കളുടെ അവകാശത്തിനുമായി വീണ്ടും തിരഞ്ഞെടുത്തതു നമ്മുടെ പിതാവായ അബ്രഹാമിനെയാണ്. അദ്ദേഹം പല സന്ദർഭങ്ങളിലും ബലികൾ അണച്ചതു കൂടാതെ ദൈവകല്പനയാൽ മിശിഹായുടെ ദൃഷ്ടാന്തപ്രകാരമുള്ള തന്റെ ഏകജാതനായ പുത്രനെ ബലി കഴിക്കുന്നതിനു കല്പന കൊടുക്കുകയും യാതൊന്നും സംശയിക്കാതെ ബലിക്കു കാണിച്ചിട്ടുള്ള സ്ഥലത്തേക്കു തന്റെ പുത്രനെ കൊണ്ടുപോകുകയും നിശ്ചയിക്കപ്പെട്ട സ്ഥലത്തു ബലിപീഠം സ്ഥാപിച്ച് പുത്രനെ ബലികഴിക്കുന്നതിനു ഭാവിച്ച സമയം അബ്രഹാമിനെ ദൈവം തടയുകയും ബലിക്കായി വേറൊരു കുഞ്ഞാടിനെ ദൈവം കാണിച്ചു കൊടുത്തതായി 1 മോശ 22:13 വാക്യത്തിൽ കാണുന്നു. ആ കുഞ്ഞാടിനെക്കൊണ്ട് ബലിക്കായി നിയമിച്ചിരുന്നതു ദൈവത്തിന്റെ ഏകജാതനേയും അതു നിവൃത്തിക്കുന്നതുവരെ തന്റെ ഏകജാതനു ദൃഷ്ടാന്തമായിട്ടു കുഞ്ഞാടിനെയും ബലി കഴിക്കണമെന്നും ആയിരുന്നു മുൻനിശ്ചയമെന്ന് തൽക്കാലം ദൈവത്താൽ കൊടുക്കപ്പെട്ട ആട്ടിൻകുട്ടിയെക്കൊണ്ടും ഹാബേൽ അണച്ച ആട്ടിൻകുട്ടിയെക്കൊണ്ടും നമുക്ക് തീർച്ചപ്പെടുത്താവുന്നതാകുന്നു.

പിന്നീട് ഗോത്രപിതാക്കന്മാരും ദീർഘദർശിമാരും സ്തോത്രത്തിനും അപേക്ഷകൾക്കും ബലികൾ കഴിക്കുകയും ബലിയാൽ ദൈവത്തെ സമാധാനപ്പെടുത്തി അപേക്ഷകൾ സാധിക്കുകയും ചെയ്തതായി വേദപുസ്തകത്തിലെ പല നടപടികളിൽ നിന്നു നാം അറിയുന്നു. കൂടാതെ യോബിന്റെ ചരിത്രം നാം നോക്കുമ്പോഴും തന്റെ കുടുംബപാപത്തിന്റെ പരിഹാരത്തിനായി പതിവായി ബലി കഴിച്ചിരുന്നു എന്നു യോബ് 1-ാം അദ്ധ്യായത്തിൽ

നിന്നു നാം കാണുന്നു. അതും കൂടാതെ മോവാബിലെ രാജാവായ ബാലാക്ക് ബിലയാം ദീർഘദർശിയെ വരുത്തി ഇസ്രായേലിനെ ശപിക്കുന്നതിനു ആലോചിച്ച സമയം ദൈവഇഷ്ടം അറിഞ്ഞ് അതുപോലെ ചെയ്യാമെന്നു ദീർഘദർശി പറയുകയും അതിലേക്കു ബലിക്കുള്ള ആടുകളെ രാജാവിൽ നിന്നു വാങ്ങി ആദ്യമായി ബലി കഴിക്കുകയും ബലി മൂലം തന്റെ ആഗ്രഹത്തെ ദൈവസന്നിധിയിൽ അറിയിക്കുകയും മറുപടി ലഭിക്കുകയും ചെയ്തതായി നാം കാണുന്നു. രാജാവിന്റെ ആഗ്രഹം ആദ്യത്തെ അപേക്ഷകൊണ്ട് സാധിക്കാഴികയാൽ മൂന്നു പ്രാവശ്യം ബലി മൂലം ദൈവത്തോടു അപേക്ഷിച്ചതായും ഈ സിദ്ധാന്തമായ അപേക്ഷ ഒരു പ്രാവശ്യമല്ല മൂന്നു പ്രാവശ്യം പ്രത്യേക പ്രത്യേക ബലികളോടുകൂടി അപേക്ഷിച്ചതായും ദീർഘദർശിയുടെ അപേക്ഷ ദൈവത്താൽ തൃജിക്കപ്പെട്ടതായിരുന്നിട്ടും ബലികളെ കൊണ്ടുചെല്ലുന്ന സമയം ദയവായി മറുപടി പറയാനേ നിവൃത്തി ഉള്ളു എന്നുള്ള ദയവായ വാഗ്ദത്തം ഇതിൽനിന്നും പ്രകാശമായിരിക്കുന്നതായും കാണുന്നു. 4 മോശ 23-ാം അദ്ധ്യായം നോക്കുക.

ഇങ്ങനെ ആടുകളുടെയും കാളകളുടെയും രക്തച്ചൊരിച്ചിലാലും മരണത്താലും മനുഷ്യരുടെ ലംഘനത്തിന് പരിഹാരമുണ്ടാക്കി പറുദീസായിക്കു വീണ്ടും പ്രവേശനം വരുത്തിയതു സംഭവിപ്പാനിരുന്ന രക്ഷകന്റെ അനുസരണവും താൻ സഹിച്ച കഷ്ടതകളും മരണവും തന്റെ മദ്ധ്യസ്ഥതയും കണ്ട് ദൃഷ്ടാന്തമായി ചെയ്തിരുന്ന മേല്പറഞ്ഞ ബലികളെ എല്ലാം ദൈവം സ്വീകരിച്ചിട്ടുള്ളതാകുന്നു. അതിനെക്കുറിച്ച് എബ്രായക്കാരുടെ ലേഖനം 5-ാം അദ്ധ്യായം 7, 8 വാകൃങ്ങളിൽ കാണുന്നപ്രകാരം 'ഇവൻ തന്റെ ജഡദിവസികളിൽ തന്നെ മരണത്തിൽ നിന്ന് രക്ഷിപ്പാൻ കഴിയുന്നവനോടു മുറവിളിയോടും കണ്ണുനീരോടും കൂടെ അപേക്ഷകളെയും അഭയയാചനകളെയും കഴിച്ച് ഭയഭക്തി നിമിത്തം കേൾക്കപ്പെടുകയും ചെയ്തു. പുത്രൻ എങ്കിലും താൻ അനുഭവിച്ച കഷ്ടങ്ങളാൽ അനുസരണം പഠിച്ചു തികഞ്ഞവനായി തീർന്നിട്ടു തന്നെ അനുസരിക്കുന്നവർക്ക് എല്ലാവർക്കും നിത്യരക്ഷയുടെ കാരണനായി ഭവിച്ചു എന്നും 7-ാം അദ്ധ്യായം 25-ാം വാകൃത്തിൽ കാണുന്നു എന്നതുകൊണ്ട് താൻ മുഖാന്തരമായി ദൈവത്തോട് അടുക്കുന്നവർക്കു വേണ്ടി പക്ഷവാദം ചെയ്‌വാൻ സദാ ജീവിക്കുന്നവനാകയാൽ അവരെ പൂർണ്ണമായി രക്ഷിപ്പാൻ അവൻ പ്രാപ്തനാകുന്നു എന്നു കാണുന്നു.

ഈ വിശ്വാസത്താൽ നമ്മുടെ സകല അപേക്ഷകളെയും സ്തോത്രങ്ങളെയും കുർബാന മൂലം ദൈവത്തോടു നാം അറിയിക്കുകയും മേലിൽ നിന്നു വേണ്ട അനുഗ്രഹങ്ങളെയും കൃപകളെയും നാം അനുഭവിച്ചു വരികയും ചെയ്യുന്നു എന്നു വിശ്വസിക്കുന്നു. ഈ കുർബാനയെക്കുറിച്ച് യോഹന്നാന്റെ സുവിശേഷം 16-ാം അദ്ധ്യായം 24-ാം വാകൃത്തിൽ നമ്മുടെ രക്ഷിതാവു തന്നെ കല്പിക്കുന്നതു ഇന്നേവരെ നിങ്ങൾ എന്റെ നാമത്തിൽ ഒന്നും

യാചിച്ചിട്ടില്ല. യാചിപ്പീൻ എന്നാൽ നിങ്ങളുടെ സന്തോഷം പൂർണ്ണമാകേണ്ടുന്നതിനു നിങ്ങൾക്കു ലഭിക്കും. ഈ കല്പന അനുസരിച്ച് തന്റെ ഉയിർപ്പിന്റെ ശേഷം ശുദ്ധമാന കുർബാന മൂലം നമ്മുടെ സകല അപേക്ഷകളേയും ദൈവസന്നിധിയിൽ നാം അറിയിക്കുകയും പലവിധമായ അനുഗ്രഹങ്ങളെ നാം അനുഭവിച്ചു വരികയും ചെയ്യുന്നു.

ഈ കുർബാന നമ്മളുടെ രക്ഷിതാവ് പെസഹാ ദിവസത്തിൽ ദൃഷ്ടാന്തമായി നടത്തിവന്ന്, സകല ബലികളെയും നിറുത്തലാക്കി താൻ അണയ്ക്കുന്നതായിട്ടുള്ള ബലിയുടെ മാംസവും രക്തവും ദൈവത്തിന്റെ മുമ്പാകെ കാഴ്ച ആയി അണച്ചുകൊണ്ട് താൻ മുഖാന്തരം അവരുടെ സകല യാചനകളെയും ദൈവത്തിന്റെ മുമ്പാകെ അറിയിക്കുന്നതിന് തന്റെ മക്കളെ ഭരമേല്പിക്കുകയും അതുമുതൽ തന്നിൽ വിശ്വസിച്ച് തന്റെ നാമത്തിൽ ജ്ഞാനസ്നാനപ്പെട്ടിട്ടുള്ള സകല വിശ്വാസികളും ഈ കുർബാനയെ അന്ന് മുതൽ അനുഷ്ഠിച്ചു വരികയും ചെയ്യുന്നു. നിങ്ങൾ എന്നിലും എന്റെ മൊഴികൾ നിങ്ങളിലും വസിച്ചാൽ നിങ്ങൾ ഇച്ഛിക്കുന്നതെന്തെങ്കിലും യാചിപ്പിൻ അതു നിങ്ങൾക്കുണ്ടാകും എന്നു യോഹന്നാന്റെ സുവിശേഷം 15–ാം അദ്ധ്യായം 7–ാം വാക്യത്തിൽ വീണ്ടും താൻ കല്പിച്ചിരിക്കുന്നു. തന്റെ മരണശേഷം ആദ്യമായി ജ്ഞാനസ്നാനപ്പെട്ട വിശ്വാസികളായ ദൈവമക്കൾ അപ്പോസ്തലന്മാരുടെ ഉപദേശത്തിലും കൂട്ടായ്മയിലും അപ്പം നുറുക്കുന്നതിലും പ്രാർത്ഥനകളിലും ഉറ്റുകൊണ്ടിരിക്കുന്നതായി നടപ്പുകളുടെ പുസ്തകം 2–ാം അദ്ധ്യായം 42–ാം വാക്യത്തിൽ നാം കാണുന്നു. സഭ വർദ്ധിച്ചശേഷം മനസ്സുതിരിഞ്ഞ് ജ്ഞാനസ്നാനപ്പെടുന്നതിനു മുമ്പ് വിഗ്രഹാരാധനയിൽ ഇരുന്ന സമയം വിഗ്രഹങ്ങൾക്കു ബലികഴിച്ചു വന്ന മാംസത്തെയും വീഞ്ഞിനെയും അനുഗ്രഹ പദാർത്ഥമായി ഭക്തിയോടുകൂടി ഭക്ഷിച്ചു കുടിച്ചു വന്ന രീതിയിൽ ഭൂതങ്ങൾക്കു ബലികഴിച്ചുവന്ന പാനപാത്രവും ശുദ്ധമാന കുർബാനയിലുള്ള പാനപാത്രവും കോറന്ത്യ സഭയിലുള്ള ചിലർ കല്പനക്കു വിരോധമായി അനുഭവിച്ചുവന്നതിനെ അപ്പോസ്തോലൻ ശാസിക്കുകയും ഗുണദോഷിക്കുകയും ചെയ്തിരിക്കുന്നു. 1 കോറന്തി 10–ാം അദ്ധ്യായം 16 മുതൽ 21 വരെ വാക്യങ്ങളെ നാം നോക്കുന്ന പക്ഷം അപ്പോസ്തലന്മാരുടെ കാലത്തുള്ള സഭകളിലും കുർബാന അനുഷ്ഠിച്ചു വന്നതായും ഭിന്നാഭിപ്രായങ്ങൾ സഭയിൽ നുഴഞ്ഞുകയറിയിട്ടുണ്ട് എങ്കിലും കുർബാന ആ കാലവും നടന്നു വന്നതായും അനുഗ്രഹങ്ങൾക്കായിട്ടു അതിനെ അനുഷ്ഠിച്ചു വന്നതായും കാണുന്നു.

സത്യ യിസ്രായേലിനോട് എബ്രായ ലേഖനം 10–ാം അദ്ധ്യായത്തിൽ കുർബാന അനുഷ്ഠിക്കേണ്ടതായിട്ടുള്ള വഴിയെയും ആയതു മുടക്കം കൂടാതെ ചെയ്യണമെന്നുള്ളതും 19 മുതൽ 25 വരെ വാക്യത്തിൽ 'യേശുവിന്റെ രക്തം മൂലം മഹാ ശുദ്ധസ്ഥലത്തേക്ക് അവന്റെ ജഡമെന്ന പൊരുളായുള്ള

തിരശീലയാൽ അവൻ നമുക്കു പ്രതിഷ്ഠപ്പെടുത്തിയ പുതിയതും ജീവനുള്ളതുമാകുന്ന വഴിയായി പ്രവേശിപ്പാൻ നമുക്ക് ധൈര്യം ഉണ്ടാകകൊണ്ട് നാം ദുർമ്മനസാക്ഷിയിൽ നിന്നു തളിച്ച് ശുദ്ധീകരിക്കപ്പെട്ട ഹൃദയങ്ങളും ശുദ്ധവെള്ളം കൊണ്ടു കഴുകപ്പെട്ട ശരീരവും ഉള്ളവരായി സത്യമുള്ള ഹൃദയത്തോടെ വിശ്വാസത്തിന്റെ പൂർണ്ണനിശ്ചയത്തിന്മേൽ അടുത്തുചെല്ലണമെന്നും നാം സഭ കൂടുന്നതിന് ചിലർക്കുള്ള മര്യാദപ്രകാരം വിട്ടുകളയാതെ നാൾ സമീപിക്കുന്തോറും അധികമധികമായി ബുദ്ധി ഉപദേശിക്കണമെന്നും 13-ാം അദ്ധ്യായത്തിൽ നമുക്ക് ഒരു ബലിപീഠം ഉണ്ട് എന്നും ആകയാൽ നാം അവന്റെ അപമാനത്തെ വഹിച്ചുകൊണ്ടു പാളയത്തിനു പുറത്തു അവന്റെ അടുക്കൽ ചെല്ലുകയും അവൻ മൂലം ദൈവത്തിന് എല്ലായിപ്പോഴും സ്തുതിയാകുന്ന ബലികളെ കഴിക്ക എന്നും 13-ാം അദ്ധ്യായം 10, 13, 15 വാക്യങ്ങളിൽനിന്നു നാം കാണുന്നു. ഈ വാക്യങ്ങളെക്കൊണ്ട് ശുദ്ധമാന കുർബാന നമ്മുടെ ആലയങ്ങളിൽ നാം സ്ഥാപിക്കുന്ന ബലിപീഠത്തിന്മേൽ ഭയഭക്തിയോടും വിശ്വാസത്തോടും കൂടി എപ്പോഴും അനുഷ്ഠിക്കണമെന്നു നിർബ്ബന്ധമായ കല്പനകളെ നാം കാണുന്നു. ഈ ഉപദേശം പൂർവ്വികമായ ഉപദേശവും നടപടിയും അനുസരിച്ച് നമ്മുടെ സഭയിലും പൂർവ്വിക സഭകളിലും കുർബാന മൂലം ദൈവത്തെ ആരാധിക്കുകയും നാം അണയ്ക്കുന്ന കാഴ്ച മൂലം ദൈവകോപം നീങ്ങുന്നതിനും ദൈവത്തിൽ നിന്നും ലഭിക്കേണ്ടതായ പല കൃപകളും അനുഗ്രഹങ്ങളും കുർബാന മൂലം ലഭിക്കുന്നതായി വിശ്വസിച്ചു ശാബത ദിവസികളിലും വിശേഷദിവസികളിലും നാം ആഗ്രഹിക്കുന്ന പ്രത്യേക ദിവസികളിലും കുർബാന അനുഷ്ഠിച്ചു വരുന്നതായി കാണുന്നു.

നമ്മുടെ സകല യാചനകളും കുർബാന മൂലം ദൈവസന്നിധിയിൽ അറിയിക്കുകയും ആശ്വാസവും സമാധാനവും അതു മൂലം നാം സമ്പാദിച്ചും വന്നു. കുർബാന മൂലം ദൈവത്തോടു നാം യോജിക്കുകയും അടയ്ക്കപ്പെട്ടിരിക്കുന്ന പറുദീസായുടെ വാതിൽ തുറന്നു കിട്ടുന്നതിനും ദൈവമക്കളുടെ ഛായ വീണ്ടും ലഭിച്ചു മിശിഹായുടെ അവയവമായി തീരുന്നതിനും സംഗതി വരുമെന്നുമാണു പൂർവ്വിക സഭകളുടെ വിശ്വാസം. ഇതു കൂടാതെ വേറെ വഴിയായി പറുദീസായിൽ പ്രവേശിക്കാമെന്നും ആദ്യ ഛായ ലഭിക്കാമെന്നും ആഗ്രഹിക്കുന്നതു വാതിൽ വഴി അല്ലെന്നാണ് എന്റെ വിശ്വാസം.

നമ്മുടെ പൂർവ്വിക പിതാക്കന്മാർ ഏവരും ദൈവത്തെ സ്തുതിച്ചതും അവരുടെ അപേക്ഷകളെ സന്നിധിയിൽ സമർപ്പിച്ചതും ദൈവമക്കളായി തീർന്നതും കുർബാനവഴി ആകുന്നു എന്നു പല നടപടികളെക്കൊണ്ടും എനിക്കു ബോദ്ധ്യം വന്നിട്ടുള്ളതാകുന്നു. നമ്മുടെ കൂദാശകളിൽ മിക്കതും കുർബാനയുടെ മദ്ധ്യത്തിലും കുർബാനയുടെ ശേഷവും നടത്തിവന്നതായി പള്ളിശുശ്രൂഷകളിൽ സംബന്ധിച്ചിട്ടുള്ള സാധാരണജനങ്ങൾക്കു കൂടി

അറിവുണ്ടെന്നാണു ഞാൻ വിശ്വസിക്കുന്നത്. പട്ടത്വം ഒരു പ്രധാന കൂദാശ ആയിട്ടാണല്ലോ നാം വിചാരിക്കുന്നത്. ഈ ശുശ്രൂഷ കുർബാനയുടെ മദ്ധ്യത്തിൽ മേല്പട്ടക്കാർ നടത്തുകയും അവരുടെ അപേക്ഷകളുടെശേഷം ഇരുകക്ഷികളും കുർബാന കൈക്കൊള്ളുകയും കുർബാനയുടെ ശേഷംഭാഗം ഇടയ്ക്കു നടത്തിയ കൂദാശയുടെ പിന്നാലെ അപേക്ഷകളോടും സ്തോത്രങ്ങളോടും കൂടി കുർബാന അവസാനിപ്പിക്കുന്നതായിട്ടും കാണുന്നു. ഇതു കൂടാതെ ജ്ഞാനസ്നാനം, പെൺകെട്ട് മുതലായ കൂദാശകളും കുർബാനയിൽ ഘടിപ്പിച്ചു നടത്തിവരുന്നതായി കാണുന്നു. ഈ വക പൂർവ്വാചാരങ്ങൾ പരമാർത്ഥമായി നാം ആലോചിക്കുന്നപക്ഷം നമ്മുടെ സകല യാചനകളും സ്തോത്രങ്ങളും കുർബാനവഴി നമ്മുടെ അപേക്ഷയെ സമർപ്പിക്കുന്നതായി പ്രത്യക്ഷപ്പെടുന്നു.

ലോകാരംഭം മുതൽ ഇന്നുവരെ അനുഷ്ഠിച്ചുവരുന്ന ഈ കർമ്മം ഏതു കോണിലേക്കാണ് പരിഷ്കാരികൾ മാറ്റിവയ്ക്കുന്നു എന്ന് ആലോചിക്കേണ്ടതാണ്. ഇങ്ങനെയുള്ളവരുടെ കണ്ണുകൾ ബലയാമിന്റെ കണ്ണുകൾ തുറന്നതുപോലെ തുറക്കപ്പെട്ട് ബലയാം പറഞ്ഞതുപോലെ ശുദ്ധമാന കുർബാനയുടെ ഉദ്ദേശ്യത്തെയും അതിന്റെ മാഹാത്മ്യത്തെയുംപറ്റി പറയട്ടെ. സംഖ്യാപുസ്തകം 24-ാം അദ്ധ്യായത്തിൽ നാം കാണുന്നപ്രകാരം ബിയോറിന്റെ പുത്രനായ ബലയാം പറഞ്ഞു. ദൈവത്തിന്റെ വചനം കേട്ടു സർവ്വശക്തന്റെ ദർശനത്തെ കണ്ടു വിവശതയിൽ വീഴുമ്പോൾ തന്റെ കണ്ണുകൾ തുറന്നിരിക്കുന്നവൻ പറഞ്ഞപ്രകാരം പറയുന്നതിനു നമ്മുടെ പരിഷ്കാരികളുടെ കണ്ണുകളെ പ്രകാശിപ്പിക്കുന്നതിനു നമ്മുടെ സഭയെ സ്നേഹിക്കുന്നവരായ വിശ്വാസികൾ പൊതുവായി പ്രാർത്ഥിക്കണമെന്നു വ്യസനത്തോടെ അപേക്ഷിച്ചുകൊള്ളുന്നു.

ഈ കുർബാനയുടെ മാഹാത്മ്യത്തെക്കുറിച്ചു വിസ്തരിച്ചു പറയുന്നതിനു ഞാൻ ശക്തിപ്പെടുന്നില്ലാ എങ്കിലും തൽക്കാലം എന്നിൽ വ്യാപരിക്കുന്ന സംഗതികളെ താഴെ കാണിക്കുന്നു. 1029-ാമാണ്ട് എനിക്കു സ്ഥാനം തന്നിട്ടുള്ള എത്രയും ബഹുമാനപ്പെട്ട വലിയ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ കുർബാനയിൽ താൻ മദുബഹായിൽ ഇറങ്ങി ത്രോണോസിന്റെ മുമ്പാകെ മുട്ടുകുത്തി വന്ദിച്ച് തൂയാബാ വളരെ ഭക്തിയോടും വണക്കത്തോടുംകൂടി ആരംഭിച്ച് പ്രാർത്ഥനയുടെ മദ്ധ്യേ ശുശ്രൂഷക്കാരായ ഞങ്ങൾ ചൊല്ലേണ്ടതായി പഠിപ്പിച്ചിട്ടുള്ള ഗീതങ്ങളിൽ ഒന്നിന്റെ ചുരുക്കം താഴെ കാണിക്കുന്നു. മദുബഹായും തീയ് കുർബാനയും തീയ്. തീ അതിനെ ചുറ്റുന്നു. പട്ടക്കാരായ നിങ്ങൾ തീയ്ക്കു ശുശ്രൂഷിക്കുന്നു. തീ നിങ്ങളെ എരിയാതിരിപ്പാൻ സൂക്ഷിപ്പീൻ. ഇത്യാദി ... ഇതുകളാൽ കുർബാനയുടെ മാഹാത്മ്യം എത്ര ഭയങ്കരത്തോടുകൂടി ഗ്രഹിച്ചു ആരംഭിക്കണമെന്നു ഉപദേശിക്കുന്നു.

കുർബാനയിൽ കാഴ്ചയായി ത്രോണോസിൽ പ്രതിഷ്ഠിക്കുന്ന അപ്പവും വീഞ്ഞും നമ്മുടെ കർത്താവിന്റെ തിരുശരീര രക്തങ്ങളായിട്ടാണ് ദൈവത്തിന്റെ സഭ പൂർണ്ണമായി വിശ്വസിക്കുന്നത്. ത്രോണോസിൽ വയ്ക്കുന്ന ഈ കാഴ്ച നമ്മുടെ രക്ഷിതാവിനെ ആകുന്നു. തനിക്കു കൊടുത്തിരിക്കുന്ന നാമം അപ്പമെന്നുമാണ്. അല്ലാതെ പഞ്ഞപ്പുല്ലും കപ്പയും കൊണ്ടു നാം ഉണ്ടാക്കുന്ന പലഹാരങ്ങൾക്കു കൊടുക്കുന്ന അപ്പമെന്ന അർത്ഥത്തിൽ അല്ലാ ഈ കാഴ്ചയിലുള്ള അപ്പത്തിന് ദൈവം പേര് കൊടുത്തിരിക്കുന്നത്. നമ്മുടെ രക്ഷിതാവിന് നൽകപ്പെട്ടിരിക്കുന്ന നാമം അപ്പം എന്നാണ്. രക്ഷിതാവ് തന്നെ യോഹന്നാന്റെ സുവിശേഷം 6-ാം അദ്ധ്യായം 48-ാം വാക്യത്തിൽ 'ഞാൻ ജീവന്റെ അപ്പമാകുന്നു' എന്ന് കല്പിച്ചിരിക്കുന്നു. ഇതും കൂടാതെ പൂർവ്വപിതാക്കന്മാരുടെ പല തക്സാകളിലും പ്രാർത്ഥനകളിലും മിശിഹാതമ്പുരാന്റെ നാമം അപ്പമായിട്ടു പ്രസ്താവിച്ചിരിക്കുന്നു. തൽക്കാലം നാം ഉപകരിക്കുന്ന പൂർവ്വപിതാവായ മാർ ദീവന്നാസിസ്യോസിന്റെ തക്സായിൽ അവസാന ഭാഗത്തെ ഒരു പ്രാർത്ഥനയിൽ 'ഞങ്ങൾക്കു നാശമില്ലാത്ത ഭക്ഷണമായി തീരുവാനായിട്ടു ആകാശത്തിൽ നിന്നിറങ്ങി വന്ന സത്യമുള്ള അപ്പമായ മിശിഹാതമ്പുരാനേ, കെടാത്ത തീയിൽ നിന്നും ചാകാത്ത പുഴുവിൽ നിന്നും ഞങ്ങളെ രക്ഷിക്കണമെന്നു പ്രാർത്ഥിച്ചിരിക്കുന്നു. ഇവകളെ എല്ലാം ഭയഭക്തിയോടുകൂടി ആലോചിക്കുന്നപക്ഷം കുർബാനയിൽ ഇരിക്കുന്ന അപ്പം നാം പറയുംപ്രകാരമുള്ള അപ്പമല്ല. ആ അപ്പം മിശിഹാതമ്പുരാനാകുന്നു എന്നാണ് സത്യസഭ വിശ്വസിക്കുന്നത്.

ആ സ്ഥിതിക്കു ഭയഭക്തിയോടും വണക്കത്തോടും കൂടി ഈ അപ്പത്തെ ആരാധിപ്പാൻ നാം കടംപെട്ടവർ എന്ന് കാണിക്കുന്നു. ആദ്യ സഭയുടെ ആലയത്തിൽ കൃപാസനത്തിന്റെ മുമ്പാകെ പൊൻതകിടു കൊണ്ടു പൊതിഞ്ഞ ഒരു മേശ സ്ഥാപിക്കുകയും ആ മേശ മേൽ വിശേഷമായി ചുട്ട പന്ത്രണ്ട് അപ്പം ആഴ്ചതോറും രണ്ടു നിരയായിട്ടു വെക്കുകയും അതിന്മേൽ നിർമ്മലമായ സാമ്പ്രാണിയെ വച്ചും ഇരുന്നു. അതു യഹോവായിക്കു ദഹന ബലി എന്ന ഓർമ്മയ്ക്കായിട്ടു ആയിരിക്കണമെന്നും കല്പിച്ചതായി ലേവിയുടെ പുസ്തകം 24-ാം അദ്ധ്യായം 5 മുതൽ വാക്യങ്ങളിൽ നിന്നും നാം കാണുന്നു. ഈ മേശയുടെ മുമ്പാകെ എന്നും മാറാതെ വച്ചുകൊണ്ടിരുന്ന അപ്പം മിശിഹാതമ്പുരാനെ കൃപാസനത്തിന്റെ മുമ്പാകെ എന്നും സർവ്വലോകത്തിന്റെയും കാഴ്ച ആയിട്ടു ദൈവസന്നിധിയിൽ കണ്ടുകൊണ്ടിരിക്കുന്നതിന്റെ ദൃഷ്ടാന്തമാണ്. ഈ അപ്പം കൃപാസനത്തിന്റെ മുമ്പാകെ ഇരിക്കുകയും അഹറോൻ രണ്ടുനേരവും കൃപാസനത്തിന്റെയും ഈ മേശയുടെയും മുമ്പിൽ നിന്നു ധൂപം കാണിച്ചും വന്നു. ദൈവത്തെയും താൻ വസിക്കുന്ന ആലയത്തെയും തന്റെ സിംഹാസനമാകുന്ന കൃപാസനത്തെയും തന്റെ ഇഷ്ടപുത്രൻ സർവ്വലോകത്തിന്റെയും പാപ പരിഹാര

ത്തിനും രക്ഷയ്ക്കുംവേണ്ടി ബലികഴിക്കപ്പെടുന്ന ശരീരത്തെയും ആ ബലിയുടെ സുഗന്ധങ്ങൾ തന്റെ മുമ്പാകെ എപ്പോഴും ഓർമ്മയായി വച്ചുകൊണ്ടിരിക്കുന്ന കാഴ്ച അപ്പത്തെയും എന്നും ആരാധിക്കുകയും ധൂപിക്കുകയും ചെയ്യുന്നതിനു ദൈവം തന്നെ കല്പിച്ചു ആലയത്തിൽ തന്റെ മുമ്പാകെ ചെയ്യുന്ന ആരാധനകൾ ദൈവത്തിന് എത്രയോ സന്തോഷവും പ്രസാദവും ആയിരുന്നു എന്നും അതിലെ വിളക്കു അല്പമെങ്കിലും പ്രകാശമില്ലാതെ ആകയോ അതിലെ ആരാധനകളും ധൂപങ്ങളും നിശ്ചിതസമയത്തു ചെയ്യാതെയും ഏതെങ്കിലും കല്പിച്ചിട്ടുള്ളതിൽ ഒരു വരവണ്ണം ഭേദഗതി വന്നാൽ ഉണ്ടായിട്ടുള്ള കോപവും ധാരാളം നാം ഗ്രഹിച്ചിട്ടുള്ളതാകുന്നു.

അതിന്റെ മാഹാത്മ്യത്തെക്കുറിച്ച് ദൈവമക്കൾക്കും ദൈവദൂതന്മാർക്കും അല്ലാതെ ജഡമയന്മാർക്ക് വളരെ ലജ്ജയും നിസ്സാരവും ആയി തോന്നാവുന്നതാണ്. കുർബാനയുടെ ദൃഷ്ടാന്തമായിട്ടും നിഴലായിട്ടും ദൈവത്താൽ തന്നെ രേഖപ്പെടുത്തിയിട്ടുള്ള സദൃശങ്ങൾക്കു എത്രത്തോളം ഭയഭക്തിയോടുകൂടി ദൈവത്താൽ നടത്തിച്ചു വന്നതിന്റെ സാക്ഷാലുള്ള യത്നങ്ങളെ ഇതിലെത്ര കൂടുതലായി ബഹുമതികളോടും ഭയഭക്തിയോടും പെരുമാറുവാൻ നാം കടപ്പെട്ടവരാകുന്നു. ഇതിലേക്കു ഏർപ്പെടുത്തിയിട്ടുള്ള ക്രമങ്ങൾ നോക്കുമ്പോൾ അതിലും കൂടുതലായി വല്ല ആരാധനകളോ ക്രമങ്ങളോ ഉണ്ടായാൽ കൊള്ളാമെന്നാണ് എന്റെ ബലഹീനതയിൽ തോന്നിപ്പോകുന്നത്.

വിശ്വാസികളും രക്തസാക്ഷികളുമായ പൂർവ്വപിതാക്കന്മാർ ഏർപ്പെടുത്തിയിട്ടുള്ള തക്സാകളുടെ ഒരു യോദോ, വരയോ എന്തു ഉദ്ദേശ്യത്തിലാണ് എന്നു തിരിച്ചറിയുവാൻ അറിവില്ലാത്തവരായ നാം പൂർവ്വാചാരങ്ങളെ പരിഷ്കരിക്കണമെന്നു വിചാരിക്കുന്നത് എത്രയോ അക്രമവും പൈശാചികവും ആണെന്നു പറയാതിരിക്കുന്നവർ നമ്മുടെ സഭയിൽ ചുരുക്കമേ കാണുകയുള്ളു എന്നാണ് എന്റെ വിശ്വാസം.

നാം ഉപയോഗിച്ചുവരുന്ന തക്സാകളെത്തന്നെ ശരിയായി നോക്കിയാൽ നമ്മുടെ ആരാധനകൾ പൂർവ്വ സഭകളുടെ നടപടിയോടും ആചാരങ്ങളോടും വളരെ യോജിപ്പായിട്ടാണ് കാണുന്നത്. കുർബാനയിൽ നമ്മുടെ കർത്താവിനെ ആകുന്നു കാഴ്ചയായിട്ടു ദൈവസന്നിധിയിൽ നാം കൊണ്ടുചെല്ലുന്നത്. അതിനു നാം സമർപ്പിക്കുന്ന വസ്തു അപ്പവും വീഞ്ഞും ആകുന്നു. ഈ അപ്പവീഞ്ഞുകളെ ഞാൻ മേൽപ്രസ്താവിച്ചതിൻവണ്ണം വെറും അപ്പവും വീഞ്ഞുമായിട്ടു അല്ല നാം കൊണ്ടുചെല്ലുന്നതു. ആദ്യസഭയിൽ ആചാര്യന്മാർ പാകപ്പെടുത്തി കൃപാസനത്തിന്റെ മുമ്പാകെയുള്ള മേശമേൽ വച്ചിട്ടുള്ള അപ്പത്തേക്കാൾ വിശേഷമായി ഒന്നാമതായി കാഴ്ച അണച്ച അപ്പത്തിന്റെ അംശം വിടാതെ ആ അംശത്തോടു കൂടി വിശേഷപ്പെട്ട ഗോതമ്പിന്റെ നേരിയ മാവും ഉപ്പും ചേർത്തു തലേദിവസിയേ കുഴച്ചുവച്ച് ചുട്ടു

വരുന്ന അപ്പത്തിന് അമ്മീറാ എന്നാണ് പൂർവ്വ പിതാക്കൾ പേരു കൊടുത്തിരിക്കുന്നതു. ആ അപ്പവും മുന്തിരിരസവും കാഴ്ച ആയി നാം വെക്കുമ്പോൾ പറയുന്ന അപേക്ഷകളെ നമുക്കു നോക്കാം.

പട്ടക്കാരൻ കുർബാനയ്ക്കുള്ള വസ്ത്രങ്ങളെ എല്ലാം ധരിച്ച് തൂയാബാ എന്ന ശുശ്രൂഷ ആരംഭിച്ച് തക്സായിലെ ക്രമപ്രകാരം മേൽപ്പറഞ്ഞ അമ്മീറാ തന്റെ രണ്ടു കൈ കൊണ്ടും ഭയഭക്തിയോടു കൂടി എടുത്തു പറയുന്നതു. "ആട്ടിൻകുട്ടിയെപ്പോലെ അവൻ കൂട്ടിക്കൊണ്ടു പോകപ്പെട്ടു. രോമം കത്രിക്കുന്നവന്റെ മുമ്പാകെ പെണ്ണാടിനെപ്പോലെ അവൻ മിണ്ടാതെ ഇരുന്നു തന്റെ താഴ്മയിൽ വായിനെ അവൻ തുറന്നില്ല. കർത്താവേ, നിന്റെ ആസനത്തെ പരിശുദ്ധ ഇടമായി നീ ഉറപ്പിച്ചിരിക്കുന്നു. കർത്താവേ നിന്റെ തൃക്കൈ കൊണ്ട് അതിനെ സ്ഥിരപ്പെടുത്തേണമേ. കർത്താവ് എന്നേക്കും വാഴും", എന്നു പറഞ്ഞുകൊണ്ട് അപ്പം പീലാസായിൽ വച്ച് ചൊല്ലുന്ന അപേക്ഷ, സ്വർഗ്ഗസ്ഥനായ പിതാവിന്റെ ആദ്യജാതനായുള്ളോവേ ബലഹീനനും പാപിയുമായി നിന്റെ ഭൃത്യനായ എന്റെ കൈകളിൽ നിന്ന് ഈ കടിഞ്ഞൂലിനെ നീ കൈക്കൊള്ളേണമേ." രണ്ടാമതു വീഞ്ഞു കാസായിൽ ഒഴിക്കുമ്പോൾ ചൊല്ലുന്നതു, "നമ്മുടെ കർത്താവു ഈശോമിശിഹാ ഊർശ്ലേമിൽ വച്ച് രണ്ടു കള്ളന്മാരുടെ ഇടയിൽ മരത്തിന്മേൽ തൂക്കപ്പെട്ടു. ശവളം കൊണ്ടു തന്റെ വിലാവിൽ കുത്തി. സർവ്വലോകത്തിനും പാപമോചനമായി തന്നിൽ നിന്നു രക്തവും വെള്ളവും ഒഴുകി. കണ്ടുനിന്നവർ സാക്ഷിച്ചു. അവന്റെ സാക്ഷ്യം സത്യമുള്ളതാകുന്നു എന്നു ഞങ്ങൾ അറിയുന്നു. എന്റെ മേലുള്ള അവന്റെ സകല ഉപകാരങ്ങൾക്കുവേണ്ടിയും ഞാൻ കർത്താവിനു എന്തു പകരം കൊടുക്കും. ഞാൻ രക്ഷയുടെ കാസായെ എടുത്തു കർത്താവിന്റെ നാമത്തിൽ വിളിക്കും. അവന്റെ സകല ജനത്തിന്റെയും മുമ്പാകെ എന്റെ നേർച്ചകളെ കർത്താവിനു പകരം ചെയ്കയും ചെയ്യും" എന്നുള്ള പല അപേക്ഷകളോടുകൂടി കയ്യിൽ എടുത്തിരിക്കുന്ന ശരീരവും രക്തവും വളരെ ഭക്തിയോടും വിശ്വാസത്തോടും കണ്ണുനീരോടും കൂടി ദൈവത്തിന്റെ മുമ്പാകെ മുൻ നിശ്ചയപ്രകാരം പ്രതിഷ്ഠിക്കുകയും ചെയ്തുവരുന്നതായി നാം കാണുന്നു.

ഇതിനെ തുടർന്ന് ശേഷമുള്ള പല അപേക്ഷകളെ നോക്കുമ്പോഴും കുർബാനയ്ക്കു കാഴ്ച ആയി കൊണ്ടുവന്നിരിക്കുന്നതു നമ്മുടെ കർത്താവിനെ ആകുന്നു എന്നുള്ളതിനു യാതൊരു സംശയവും ആർക്കും തോന്നുന്നതല്ല. ഇങ്ങനെ നമ്മുടെ കർത്താവിനെ ബലിപീഠത്തിന്മേൽ സ്ഥാപിച്ചു വച്ചും വെച്ച് തൂയാബായുടെ 15-ാം പേജിൽ സർവ്വ ലോകത്തിന്റെയും നീതീകരണത്തിനും വീണ്ടെടുപ്പിനും ആയി കൈക്കൊള്ളപ്പെട്ട കാഴ്ച ആയി തന്റെ പിതാവിനു തന്നെത്തന്നെ അണച്ചവനായ വെടിപ്പുള്ളവനും കുറ്റമില്ലാത്തവനുമായ ആട്ടിൻകുട്ടി ആയുള്ളോവേ നിനക്കു ചേർച്ചയുള്ളതും ഞങ്ങളുടെ

ദൈവമായ മശിഹാ, എന്നേക്കും ഞങ്ങൾക്കുവേണ്ടിയുണ്ടായ നിന്റെ ബലിയിൽ സദൃശപ്പെടുന്നതുമായ ജീവനുള്ള ബലി ആയി ഞങ്ങളുടെ ശരീരങ്ങളെ നിനക്കണപ്പാൻ ഞങ്ങളെ നീ യോഗ്യമുള്ളവരാക്കേണമേ.

ഈ അപേക്ഷ ദൈവവചനവും അപ്പോസ്തലന്മാരുടെ ഉപദേശവും അനുസരിച്ചു കുർബാന അണയ്ക്കുന്ന പട്ടക്കാരൻ ചൊല്ലുന്നതാകുന്നു. റോമ്മാക്കാരുടെ ലേഖനം 12–ാം അദ്ധ്യായം 1–ാം വാക്യം നോക്കുക. ഈ നടപടികളോടു കൂടി നമ്മുടെ കർത്താവിനെ കാഴ്ച ആയി ദൈവസന്നിധിയിൽ സ്ഥാപിച്ച് ശോശപ്പാ കൊണ്ടു രഹസ്യം മൂടിയശേഷം ഈ കാഴ്ചയെക്കുറിച്ചു തൂയാബായുടെ കടശി പ്രമ്യോനിൽ പട്ടക്കാരുടെ അപേക്ഷയുടെ ചുരുക്കം താഴെ കാണിക്കുന്നു. പാതിവൃത്യമുള്ള മടിയിൽനിന്നു മുളച്ചതായ അപേക്ഷപ്പെട്ട ഫലവും തന്റെ ഇമ്പമുള്ള ശബ്ദം കൊണ്ട് മരിച്ചവരെ ആശ്വസിപ്പിച്ച് ആനന്ദ മഹത്വത്തിൽ തന്നോടുകൂടി ജീവനുള്ളവനും ജീവിപ്പിക്കുന്നവനുമായവന് സ്തുതിയും ബഹുമാനവും വന്ദനവും ഇത്യാദി എന്നുള്ള അപേക്ഷയാൽ ത്രോണോസിന്റെ മുമ്പാകെ വച്ചിരിക്കുന്ന കാഴ്ച എത്ര മാഹാത്മ്യവും മഹത്വവും ഉള്ളതാകുന്നു എന്നു വിശ്വാസികളായിരിക്കുന്ന ദൈവമക്കൾ തന്നെ വിധിക്കേണ്ടതാകുന്നു. അതു കൂടാതെ ആ പ്രമ്യോന്റെ സെദറായിൽ മറിയാമ്മിൽ നിന്നു മുളച്ചു കരേറിയവനുമായി തന്റെ വിശേഷ വാസനയുടെ ധൂപംകൊണ്ടു ഭൂമി മുഴുവനും നിറയപ്പെടുകയും സ്തുതിക്കപ്പെടത്തക്ക തന്റെ ഉപദേശംകൊണ്ട് പുറജാതികൾക്കടുത്ത ദുർമ്മണത്തെ എല്ലാ ഭാഗങ്ങളിൽ നിന്നും അകറ്റികളയുകയും ചെയ്തവനായി ലോകങ്ങളെ സൃഷ്ടിച്ചവനും സൃഷ്ടികളെ പരിപാലനം ചെയ്യുന്നവനുമായുള്ളോവേ നിന്നെ ഞങ്ങൾ വന്ദിക്കുകയും സ്തുതിക്കുകയും പുകഴ്ത്തുകയും ചെയ്യുന്നു എന്നു പറഞ്ഞു പട്ടക്കാരൻ ധൂപക്കുറ്റിയിൽ കുന്തിരിക്കത്തെ ഇട്ടുംകൊണ്ട് ആചാര്യനായ അഹറോന്റെ സദൃശത്തിൽ നിന്റെ തിരുമുമ്പാകെ ഞങ്ങൾ ഈ സുഗന്ധത്തെ അണയ്ക്കുന്നു. ദൈവമായ കർത്താവേ നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. ഞങ്ങളുടെ പാപങ്ങളും അകൃത്യങ്ങളും നിമിത്തം ഞങ്ങളുടെ ബലഹീനത നിനക്കു അണയ്ക്കുന്നതായ ഈ പരിമണങ്ങളുടെ ധൂപത്തെ നീ കൈക്കൊള്ളേണമേ. സ്തുതിയും ബഹുമാനവും വന്ദനവും നിനക്കും നിന്റെ പിതാവിനും ശുദ്ധമുള്ള റൂഹായ്ക്കും ഞങ്ങൾ കരേറ്റും. ഏതിന്റെ മുമ്പാകെ ഈ പ്രാർത്ഥനകളും ധൂപവും അണയ്ക്കുന്നുവോ ആ കാഴ്ച അപ്പം എത്ര ഭയങ്കരവും മഹിമയും മഹത്വവും ഉള്ളതായി കാണുന്നു. അതിനെ ആക്ഷേപിപ്പാൻ ആരാൽ കഴിയും.

അതുകൂടാതെ ശുദ്ധമുള്ളതും സ്തുതിക്കപ്പെട്ടതുമായ ത്രിത്വത്തിന്റെ സ്തുതിക്കും ബഹുമാനത്തിനുമായി ശക്തിക്ഷയപ്പെട്ടതും ദോഷമുള്ളതുമായ എന്റെ കൈകളിൽ നിന്നു സുഗന്ധങ്ങൾ വെക്കപ്പെടുന്നു എന്ന്

പട്ടക്കാരൻ ഭക്തിയോടുകൂടി പറഞ്ഞുകൊണ്ട് ത്രോണോസിന്റെ നടുവിലും തെക്കും വടക്കും ധൂപം വെച്ചുംകൊണ്ട് പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും വന്ദനം പാടി ശുദ്ധമുള്ള കാഴ്ചയുടെ മുമ്പാകെ മൂന്നു പ്രാവശ്യം മൂന്നു ഭാഗത്തും കുമ്പിടുന്നു. ഇതിൽപരമായിട്ടുള്ള വന്ദനവ് ആരാൽ ചെയ്യാൻ കഴിയും? ഈ വന്ദിക്കുന്ന അപ്പവും വീഞ്ഞും വെറും അപ്പവും വീഞ്ഞും ആയിട്ടാണോ ശുദ്ധമുള്ള പിതാക്കന്മാരും ഇതിനെ പരിഷ്കരിച്ചതായി പറയുന്ന ബഹുമാനപ്പെട്ട അബ്രഹാം മല്പാനച്ചനും ഇന്നുവരെയുള്ള മേല്പട്ടക്കാരും ആരാധിക്കുകയും സ്തുതിക്കുകയും ആ ക്രമങ്ങളും നടപടികളും ഇന്നും നമ്മുടെ മുമ്പാകെ പ്രകാശമായിരിക്കുകയും ചെയ്തിരിക്കുന്നത് പരിഷ്കാരികളുടെ കണ്ണുകൾ അശേഷം സാത്താൻ അടച്ചു എന്നു പറയുന്നതിന് ഞാൻ അധൈര്യപ്പെടുന്നില്ല. ഇത്രയും ആരാധന കഴിഞ്ഞുംവച്ച് വീണ്ടും പട്ടക്കാരൻ അപേക്ഷിക്കുന്നത് 'നീതിമാന്മാരായുള്ളോരേ കർത്താവിനെ നിങ്ങൾ സ്തുതിപ്പിൻ. സുഗന്ധങ്ങളുടെ ധൂപത്തോടും കൂടെ സകല ജാതികളുമായുള്ളോരെ അവനെ സ്തുതിപ്പിൻ. സുഗന്ധങ്ങളുടെ ധൂപത്തോടു കൂടെ, ഇത്യാദി ...' പറഞ്ഞ് ധൂപിച്ചശേഷം പട്ടക്കാരൻ ചുരുക്കമായി പ്രാർത്ഥിക്കുന്നതു, 'കർത്താവേ നിന്റെ കരുണയാൽ നിന്റെ ദാസന്മാരുടെ ധൂപത്തെ നീ കൈക്കൊള്ളണമെ. നിന്റെ പട്ടക്കാരുടെ സുഗന്ധത്താൽ നീ നിരപ്പാകേണമേ. പിതാവിനോടും ശുദ്ധമുള്ള റൂഹായോടും കൂടെ വന്ദിക്കപ്പെട്ടു സ്തുതിക്കപ്പെടുന്ന പുത്രനാം മിശിഹാ തമ്പുരാനെ നിന്നെ വന്ദിക്കുന്നവരുടെ ശുശ്രൂഷയിൽ നീ അനുകൂലമായിരിക്കയും ചെയ്യണമെ. ഞങ്ങളുടെ കർത്താവും ദൈവവുമായുള്ളോവേ നിന്റെ ജനത്തിൽ നിന്നു കോപത്തെ മായിക്കേണമേ. നിന്റെ ഇടവകയുടെ ആടുകളോടു കരുണയുണ്ടാകേണമേ. നിന്റെ നിരപ്പും സമാധാനവും ലോകത്തിന്റെ നാലു ഭാഗങ്ങളിലും എന്നേക്കും വസിക്കുമാറാകേണമേ' എന്നു പട്ടക്കാരൻ അപേക്ഷിക്കുന്നു. ഈ അപേക്ഷകളും ആരാധനകളും വന്ദനവുകളും അബ്രഹാം മല്പാനച്ചനും നമ്മുടെ വല്യമെത്രാച്ചന്മാരും ഇന്നുള്ള പട്ടക്കാരും അനുഷ്ഠിച്ചു വരുന്ന വരുന്നതും, ഈ ക്രമങ്ങൾ നമ്മുടെ തക്സായിൽ പ്രകാശമായിരിക്കുന്നതും ആയിരിക്കെ അവകളെല്ലാം കണ്ടും കേട്ടും പരിചയിച്ചും പ്രവർത്തിച്ചും ഇരിക്കുന്ന സഭ ഇവ എല്ലാം ത്യജിക്കുന്നതായി ശങ്ക കൂടാതെ പ്രസ്താവിക്കുകയും അതിനു ചില രേഖകൾ വാലും തലയും മുറിച്ച് ഇടയ്ക്കു നിന്നു ചില വാചകം എടുത്തു വിശ്വാസികളുടെ കണ്ണുകളെ അന്ധത പിടിപ്പിക്കുന്നതിൽ അതി വ്യസനം ഉണ്ടായി ഇത്രയും പ്രസ്താവിക്കുന്നതാകുന്നു.

എബ്രായക്കാരുടെ ലേഖനം 10-ാം അദ്ധ്യായം 26 മുതൽ 31 വരെയുള്ള വാക്യങ്ങളെ വീണ്ടും നാം ആലോചിക്കുമ്പോൾ ഇപ്പോഴത്തെ പിശാച് ആദ്യ സഭകളിലും കഠിനമായ പോര് ചെയ്തിരുന്നതായി കാണുന്നു. ദൈവ

പുത്രനെ ചവിട്ടിക്കളകയും തന്നെ വിശുദ്ധനാക്കിയ നിയമരക്തത്തെ മലിനം എന്നു നിരൂപിക്കുകയും കൃപയുടെ ആത്മാവിനെ നിന്ദിക്കുകയും ചെയ്ത വൻ എത്ര കഠിനമേറിയ ശിക്ഷയ്ക്ക് പാത്രമാകുമെന്ന് വിചാരിപ്പീൻ. ജീവ നുള്ള ദൈവത്തിന്റെ കൈകളിൽ വീഴുന്നതു ഭയങ്കരമെന്ന് 31–ാം വാക്യ ത്തിൽ കല്പിച്ചിരിക്കുന്നതിനെ ഒരിക്കലും മറന്നുകൂടാ.

പരിഷ്ക്കാരികളുടെ തൽക്കാല വാദത്തിന് അനുകൂലമായി ചില ഭേദ ഗതികൾ അബ്രഹാം മല്പാനച്ചനും പാലക്കുന്നത്തു വല്യ മെത്രാച്ചനും വരുത്തിയിട്ടുണ്ടെന്നും മറ്റും കണ്ണടച്ചുംകൊണ്ടു പറയുന്ന ചില പരിഷ്ക്കാ രികളെ ഞാൻ കാണുന്നുണ്ട്. അവരുടെ കുറിപ്പുകൾക്കു ഓരോന്നോരോ ന്നായി പരിഹാരം പറയുന്നതിന് ഞാൻ വിചാരിക്കുന്നപക്ഷം എഴുത്തുകൾ വർദ്ധിപ്പിക്കാമെന്നല്ലാതെ നടന്നുവരുന്ന ക്രമങ്ങളെയും തക്സാകളെയും ഭക്തിയോടും വിശ്വാസത്തോടും കൂടി പരിശോധിക്കുന്നവർക്ക് അവകളെല്ലാം നിസ്സാരമായി തോന്നാമെന്ന് ഞാൻ വിശ്വസിക്കുന്നതിനാൽ ആയതിനു ഞാൻ തുനിയുന്നില്ല.

നമ്മുടെ സഭയിൽ അനുഷ്ഠിച്ചു വരുന്നതായ വിശ്വാസാചാരങ്ങളിലും നടപടികളിലും ചില ഭാഗങ്ങൾ ഒക്കെ അശേഷം നീക്കിക്കളഞ്ഞതായും ചില സംഗതികളുടെ തൊടുകുറികൾ എടുത്തുകളഞ്ഞതായും ചില അപേ ക്ഷകൾക്കു ഭേദഗതികൾ വരുത്തി അതുകളിൽനിന്ന് പൂർവ്വിക വിശ്വാസാ ചാരത്തിനും ക്രമങ്ങൾക്കും ബലഹീനതയുണ്ടാക്കി ലഘുലേഖകളുടെയും മറ്റും പ്രസിദ്ധീകരണത്താൽ വിശ്വാസികളുടെ ഹൃദയങ്ങളെ ചഞ്ചലപ്പെ ടുത്തി വരുന്നതായും കാണുന്നു. പുരാതന കൈയെഴുത്തുകളിൽ ഉള്ള പള്ളി ക്രമങ്ങളും ഹൃദയപലകകളിൽ എഴുതപ്പെട്ടിരിക്കുന്ന വിശ്വാസാചാര നട പടികളും ഭേദപ്പെടുത്തുവാൻ ഏതു വഞ്ചകനും ശക്തിപ്പെടുക ഇല്ലെന്നാണു എന്റെ വിശ്വാസം.

ഇതുപോലെ സഭയിൽ നടത്തിവന്ന ഏതെങ്കിലും കർമ്മങ്ങളോ വിശ്വാ സാചാരമോ സഭ നിഷേധിച്ചിരിക്കുന്നു എന്നു പറയണമെങ്കിൽ സഭയുടെ മേലദ്ധ്യക്ഷനും സഭ മുഴുവനും ഒരുപോലെ സമ്മതിച്ച് രേഖപ്പെടുത്താതെ പൂർവ്വികമായി നടന്നുവരുന്ന വിശ്വാസാചാരങ്ങളിൽ ഇന്നതെല്ലാം ഭേദപ്പെ ടുത്തി, അല്ലാ ഇന്നതെല്ലാം നിർത്തലാക്കി എന്നു ഒരുവൻ ശങ്കകൂടാതെ പ്രസ്താവിക്കുന്നതുകൊണ്ട് സത്യസഭ തങ്ങളുടെ വിശ്വാസത്തെ നിഷേധിക്കുമോ? ചില പ്രാർത്ഥനകൾക്കു തലവാചകത്തിലുള്ള തൊടുകുറി എടുത്തുകളയുകയോ ഇല്ലാതിരിക്കുകയോ ചെയ്കകൊണ്ട് ആ പ്രാർ ത്ഥനയുടെ ഉദ്ദേശ്യവും നടപടിയും തെറ്റിപ്പോകുന്നതല്ല. എണ്ണയ്ക്കും ലേഹ്യ ത്തിനും കുറിച്ചിട്ടുള്ള ചാർത്തുകളുടെ തലവാചകം നശിച്ചുപോയതുകൊണ്ട് എണ്ണെയ്ക്കുള്ള യോഗം ലേഹ്യം ആണെന്ന് ഒരുവൻ വിചാരിക്കുമോ?

കുർബാനയിൽ കാഴ്ച ആയി അണയ്ക്കുന്ന അപ്പവും വീഞ്ഞും കർത്താവിന്റെ തിരുശരീരവും രക്തവും എന്നു തന്നെയും അല്ല ദൈവം തമ്പുരാന്റെ അധിവാസം കൂടിയുള്ളതാണെന്ന് പലതുകൊണ്ടും സമ്മതിച്ചും വിശ്വസിച്ചും ഇരിക്കുന്ന ഒരു സഭ അതിനെ എന്തെല്ലാം യുക്തികൾ കാണിച്ചാലും വിപരീതമായി ഒരു വിധത്തിലും സമ്മതിക്കുന്നതല്ല.

സർവ്വലോകത്തിന്റെയും പാപത്തിന്റെ പരിഹാരത്തിനും നിത്യജീവനുമായിട്ട് അണെപ്പാൻ ഇരിക്കുന്ന നമ്മുടെ കർത്താവിന്റെ ശരീരരക്തങ്ങളെ ബലിയായി പ്രതിഷ്ഠിക്കുന്നതിനു മുമ്പ് യോഹന്നാന്റെ സുവിശേഷം 6-ാം അദ്ധ്യായം 54-ാം വാക്യത്തിൽ താൻ തന്നെ കല്പിക്കുന്നതു "എന്റെ മാംസം ഭക്ഷിക്കുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവന് നിത്യജീവനുണ്ട്. ഞാൻ അവനെ ഉയിർത്തെഴുന്നേല്പിക്കും" എന്നാണ്. ഈ കല്പന അനുസരിച്ച് നടത്തിക്കുന്നതിനു പെസഹാബലിയുടെ ശേഷം അപ്പം എടുത്തു സ്തോത്രം ചെയ്തു തന്റെ ശിഷ്യന്മാരോടു കല്പിക്കുന്നതു, ഇത് എന്റെ ശരീരമാകുന്നു. നിങ്ങൾക്കുവേണ്ടിയും പലർക്കുവേണ്ടിയും നുറുക്കപ്പെട്ട പാപങ്ങളുടെ മോചനത്തിനും നിത്യജീവനുമായിട്ടു നല്കപ്പെടുന്നതാകുന്നു. അപ്രകാരം തന്നെ കാസായും എടുത്തു സ്തോത്രം ചെയ്തു വാഴ്ത്തി ശുദ്ധമുള്ള ശ്ലീഹന്മാർക്കു കൊടുത്തു കല്പിച്ചു, നിങ്ങളെല്ലാവരും അതിൽ നിന്നു കുടിപ്പീൻ. നിങ്ങൾക്കുവേണ്ടിയും പലർക്കുവേണ്ടിയും ചിന്തപ്പെട്ട് കടങ്ങളുടെ പുണ്യത്തിനും നിത്യജീവനുമായി നല്കപ്പെടുന്ന എന്റെ രക്തം ആകുന്നു.

ഇതു നമ്മുടെ കർത്താവിന്റെ വചനമായി പല തക്സാകളിലും നാം കാണുന്നതു കൂടാതെ മത്തായിയുടെ സുവിശേഷം 26-ാം അദ്ധ്യായം 26 മുതൽ 28 വരെ വാക്യം നോക്കിയാൽ അവിടെയും കാണാം. ഇങ്ങനെ ആണ് ശുദ്ധമാന കുർബാനയെ ആദ്യം സ്ഥാപിച്ചതു. അതിൽ കാഴ്ചയായി അണയ്ക്കുന്ന അപ്പം മിശിഹാതമ്പുരാന്റെ തിരുശരീരമായി ആരാണ് വിശ്വസിക്കാതെ ഇരിക്കുന്നതു.

ഇതിനുശേഷം 1 കൊരിന്തി 11-ാം അദ്ധ്യായം 23-ാം വാക്യത്തിൽ ഞാൻ നിങ്ങൾക്കു ഏല്പിച്ചിട്ടുള്ളതിനെ ഞാൻ കർത്താവിൽ നിന്ന് കൈക്കൊണ്ടു എന്നും ആയതു ഒരു മനുഷ്യൻ തന്നെത്താൻ ശോധന ചെയ്തശേഷം അതിനെ ഭക്ഷിക്കണമെന്നും അയോഗ്യമായി ഭക്ഷിച്ചുകുടിച്ചാൽ പല വിധമായിട്ടുള്ള ശിക്ഷകൾക്കു യോഗ്യനാകുമെന്നും ഇതു സംബന്ധിച്ചുള്ള ശേഷം കാര്യങ്ങൾ ഞാൻ വരുമ്പോൾ ക്രമപ്പെടുത്താമെന്നും ടി അദ്ധ്യായത്തിൽ അപ്പോസ്തലൻ വിവരിച്ചിരിക്കുന്നു.

മിശിഹാ തമ്പുരാന്റെ ഉയിർപ്പിന്റെശേഷം അപ്പോസ്തലന്മാരാലും ശുദ്ധമുള്ള പിതാക്കന്മാരാലും മേൽ വിവരിച്ച കല്പനകളും ദൃഷ്ടാന്തങ്ങളും അനു

സരിച്ച് ഏർപ്പെടുത്തിയിട്ടുള്ള ക്രമം അനുസരിച്ചാണ് നാം കുർബാന അനുഷ്ഠിച്ചു വരുന്നതു. അതിൽ കാഴ്ച ആയി നാം അണച്ചുവരുന്ന അപ്പവും വീഞ്ഞും മിശിഹാതമ്പുരാന്റെ കല്പന അനുസരിച്ചു ശരീരവും രക്തവുമായിട്ടാണ് നാം വിശ്വസിച്ചുപോരുന്നതു. കർത്താവിന്റെ കല്പനയെ ഇന്നേവരെ നാം വിശ്വസിച്ച് അനുഭവിച്ച് വരുന്നതിൽ ചെകഞ്ഞുനോക്കുവാനും ഉപ്പുനോക്കുവാനും നമുക്കൊരാവശ്യവുമില്ലെന്നും അതിനെക്കുറിച്ചു വിവേചിച്ചു നോക്കുന്നതു വളരെ ദോഷവും പൈശാചികവുമാകുന്നു എന്നാണ് ഞാൻ പ്രസ്താവിച്ചുകൊള്ളുന്നതു.

നമ്മുടെ സഭയിൽ പൂർവ്വികമായി അനുഷ്ഠിച്ചു വരുന്ന തക്സാകളിലും മേൽവിവരിച്ചിട്ടുള്ള വിശ്വാസാചാരത്തിന് വിപരീതമായി യാതൊരു ഭേദഗതിയും ബഹുമാനപ്പെട്ട അബ്രഹാം മല്പാനച്ചന്റെ ശുശ്രൂഷയിലും അദ്ദേഹത്തിന്റെ അനന്തിരവൻ, നാം അറിയുന്നപ്രകാരമുള്ള സകല മേല്പട്ടക്കാരിലും, പട്ടക്കാരിലും അറിവിലും യോഗ്യതയിലും പ്രകാശിച്ചിരുന്നവനും ആരംഭം മുതൽ അദ്ദേഹത്തിന്റെ ശുശ്രൂഷയിൽ ഞാൻ തന്നെ കണ്ടു ബോധിച്ചിട്ടുള്ളതുമായ വല്ല്യ മാർ അത്താനാസ്യോസ് തിരുമനസ്സിലെ ശുശ്രൂഷയിലും തൽക്കാലം പരിഷ്കാരങ്ങൾ പറയുന്ന ഭേദഗതികൾ ചെയ്തിട്ടുള്ളതായി ഞാൻ അറിയുന്നില്ല. അവരിൽ മല്പാനച്ചൻ അവർകൾ ഉപയോഗിച്ച തക്സാ ഞാൻ കണ്ടിട്ടില്ല. അതിന് തർജ്ജിമ ആയിട്ടാണ് 1872-ൽ തർജ്ജിമ ചെയ്തതായി ഒരു തക്സാ ക്രമം മലയാളത്തിൽ അച്ചടിച്ചതായി കാണുന്നതു. ഇത് കോവൂരച്ചൻ അച്ചടിച്ചിട്ടുള്ളതല്ല. ബഹുമാനപ്പെട്ട ബ്രിട്ടീഷ് റസിഡണ്ടു സായ്പിന്റെ താൽപര്യത്തിന്മേൽ ഹെൻറി ബേക്കർ സായ്പ് തർജ്ജിമ ചെയ്യിച്ച് ചില പരിഷ്കാരങ്ങൾ അദ്ദേഹം ചെയ്ത് അച്ചടിപ്പിച്ച് എല്ലാ ഇടവകക്കും അയച്ചിട്ടുള്ളതായിട്ടാണ് ഞാൻ അറിയുന്നതു. പുസ്തകത്തിന്റെ തലക്കെട്ടു നോക്കുമ്പോൾ ആ വാസ്തവം മിക്കവാറും ഗ്രഹിക്കാവുന്നതാണ്. ഒരു വലിയ വേദപുസ്തകവും ഈ തക്സായുടെ ഒരു പ്രതിയും ഞങ്ങളുടെ പള്ളിക്കും കിട്ടിയിട്ടുണ്ട്. തക്സായിൽ ചില വാചകങ്ങൾ നീക്കിയും ചില ക്രമങ്ങളുടെ തലവാചകം അതിൽ ചേർത്തിട്ടില്ലാത്തതായും കാണുന്നുണ്ട്. അതുകളെകൊണ്ട് പരിഷ്കാരികളാൽ നിഷേധിക്കപ്പെടുന്ന ക്രമങ്ങളെ ഇല്ലെന്നാക്കുവാനും പൂർവ്വാചാരങ്ങളെ നിഷേധിപ്പാനും ആ പുസ്തകത്തെ ആധാരമാക്കുവാൻ പാടില്ല. ആ പുസ്തകത്തിലെ പല അപേക്ഷകളെയും നടപടിയെയും സൂക്ഷിച്ചുനോക്കിയാൽ ഞാൻ ഇതിൽ പ്രസ്താവിച്ചിട്ടുള്ള വിശ്വാസാചാരങ്ങളും ക്രമങ്ങളും ഈ പുസ്തകം തന്നെ എന്റെ വാദത്തിന് അനുകൂലമുള്ളതായി പ്രത്യക്ഷപ്പെടുന്നുണ്ട്.

കുർബാനയിൽ വെക്കുന്ന അപ്പവും വീഞ്ഞും നമ്മുടെ കർത്താവിന്റെ ശരീര രക്തങ്ങളും അതിന്റെ മാഹാത്മ്യവും അതിനെ ആരാധിക്കേണ്ട വിധവും എല്ലാം അതിൽനിന്നും പ്രകാശമായി കാണുന്നു. ഞാൻ മേൽ

വിവരിച്ചിട്ടുള്ള ആരാധനയ്ക്കും കുർബാനയുടെ നടപടിയും ഉദ്ദേശ്യവും അതിൽ നിന്നുതന്നെ പല ഭാഗങ്ങൾ ഞാൻ തെളിയിച്ചിട്ടുണ്ട്. കുർബാനയിൽ ലോകാതൃത്തികളെ അധീനമാക്കിയിരിക്കുന്നതിനെ ഞാൻ എടുക്കുന്നു. എന്റെ വായിൽ വെക്കുന്നു എന്നുള്ള പ്രാർത്ഥന എടുത്തു കളഞ്ഞിരിക്കുന്നു എന്നുള്ള ഒരാക്ഷേപം കൊണ്ട് കുർബാനയിൽ അണെച്ചിരിക്കുന്ന അപ്പത്തിന്റെ മാഹാത്മ്യം ഇല്ലാതാക്കിയിരിക്കുന്നു എന്നാണ് മുഖ്യമായി കൊട്ടിഘോഷിക്കുന്നത്. ഈ വകുപ്പ് കുർബാന കൊടുക്കുന്നതിനു പട്ടക്കാരൻ പടിഞ്ഞാട്ടു തിരിയുന്നതിനു മുമ്പു ഞാൻ തന്നെ കുർബാന അനുഭവിക്കുകയും ആ സമയം ഓരോ ഗഡുക്കളിൽ പട്ടക്കാരൻ രഹസ്യമായി ചെയ്യുന്നു. മൂന്നു നാല് അപേക്ഷകളിൽ ഒന്നുമാണ്. ഈ അപേക്ഷ സുറിയാനി പുസ്തകത്തിൽ ഇപ്പോഴും ഉള്ളതും ഞാൻ ഉപയോഗിച്ചു വരുന്നതുമാകുന്നു. മുമ്പുള്ള മേൽപട്ടക്കാരുടെ തക്സായിൽ ഈ വാചകം ഉള്ളതും, ഈ വക പ്രാർത്ഥനകൾ രഹസ്യമായി അവർ ചെയ്യുന്ന കൂട്ടത്തിൽ ഉൾപ്പെട്ടിട്ടുണ്ടെന്നുമാണ് ഞാൻ വിശ്വസിക്കുന്നത്. ഈ രഹസ്യ പ്രാർത്ഥന കാസായിൽ നിന്നു ശരീരം കോരി എടുത്തുംകൊണ്ടു പറയുന്ന മൊഴികളാണ്. അത് എടുക്കുന്നതിനു മുമ്പും ഭക്ഷിക്കുന്നതിനു മുമ്പും ഉള്ള പ്രാർത്ഥനയും ഭക്ഷിക്കുമ്പോഴുള്ള പ്രാർത്ഥനയും ഭക്ഷിച്ച ശേഷമുള്ള പ്രാർത്ഥനയും എല്ലാം കോവൂരച്ചൻ അച്ചടിച്ചതായി പറയുന്ന പുസ്തകത്തിൽ കാണുന്നുണ്ട്. ഈ ഒരു വകുപ്പ് മാത്രം ഈ തർജ്ജിമയിൽ കാണുന്നില്ല. ഈ വകുപ്പു ഭക്ഷിക്കുന്നതിനു കാസായിൽ നിന്നും തവി കൊണ്ട് ശരീരം എടുത്തു പിടിച്ചുകൊണ്ട് പറയുന്ന ഒരു മൊഴിയാകുന്നു. ഭക്ഷണത്തിനു മുമ്പും ഭക്ഷണ സമയത്തും ഭക്ഷിച്ചശേഷവും ഉള്ള പ്രാർത്ഥനകളാൽ എടുത്തിട്ടുള്ള ഈ വകുപ്പിൽ ഒട്ടും കുറയാതുള്ള ആരാധനയും അതിന്റെ മാഹാത്മ്യവും മറ്റും വിവരിക്കുന്നതു നോക്കുമ്പോൾ ഈ ഇരട്ടിപ്പിന് ആവശ്യമില്ലെന്നു വിചാരിച്ച് അച്ചടിച്ച സമയം സായ്പ് മാറ്റിച്ചതായിരിക്കാം. ആയതു ഒഴിച്ച് ഈ അപ്പത്തെ എത്ര ബഹുമതിയായി കർത്താവിന്റെ തിരുശരീരമായി അതിനു എത്രത്തോളവും ഭയങ്കരമായി മാഹാത്മ്യം കൊടുക്കാമോ ആ വിധത്തിൽ കൊടുത്തും ഭക്തിയോടും വിശ്വാസത്തോടുംകൂടി മുമ്പുപിമ്പുള്ള പ്രാർത്ഥനകൾ ചെയ്യത്തക്കതായി ആ പുസ്തകത്തിന്റെ 61 ഉം 62 ഉം പേജുകളിൽ നിന്നും കാണാവുന്നതും അതുകളുടെ ചുരുക്കം താഴെ കാണിച്ചിട്ടുള്ളതുമാകുന്നു.

പട്ടക്കാർ ശുദ്ധമുള്ള കുർബാനയെ അനുഭവിക്കുന്നതിനു മുമ്പു പീഠത്തിന്റെ മുമ്പാകെ മുട്ടുകുത്തി ദൈവമായ കർത്താവേ, ശുദ്ധമുള്ള നിന്റെ തിരുശരീരം കൊണ്ടു ഞങ്ങളുടെ ശരീരങ്ങൾ ശുദ്ധീകരിക്കപ്പെടുവാനും പുണ്യമാക്കുന്ന നിന്റെ രക്തം കൊണ്ടു ഞങ്ങൾ ശുചീകരിക്കപ്പെടുവാനും ഞങ്ങളെ യോഗ്യരാക്കേണമെന്നും അപേക്ഷിക്കുന്നു. അതു

കഴിഞ്ഞശേഷമാണ് തവികൊണ്ടു ശരീരം എടുക്കുന്നതു. ആ പ്രാർത്ഥന ഇതിൽ കാണുന്നില്ല. എങ്കിലും ഭക്ഷിക്കുമ്പോൾ ചെയ്യുന്ന അപേക്ഷ ഈവിധം കാണുന്നു. നമ്മുടെ ദൈവമായ മിശിഹായുടെ തിരുശരീരവും തിരുരക്തവുമായ നീതീകരണമുണ്ടാക്കുന്ന അഗ്നിക്കനൽ എന്നന്നേക്കും രണ്ടു ലോകങ്ങളിലും കടങ്ങളുടെ പുണ്യത്തിനും പാപങ്ങളുടെ മോചനത്തിനുമായിട്ടു പാപിയാകുന്ന ദാസനു നൽകപ്പെടുന്നു എന്നു പറഞ്ഞുകൊണ്ടാണ് ശരീരം ഭക്ഷിക്കുന്നത്. രണ്ടാമതു കാസായിൽ നിന്ന് കുടിക്കുന്നതിനു തവികൊണ്ടു കോരി എടുത്തുകൊണ്ടു പറയുന്നത് യേശുവേ, ദൈവമായ വചനമേ, എന്നേക്കും ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി വന്നവനായുള്ളോവേ സ്കീപ്പായിൽ ചിന്തപ്പെട്ടതായ ജീവനുള്ളതും ജീവിപ്പിക്കുന്നതുമായ നിന്റെ രക്തംകൊണ്ട് എന്റെ കുറ്റങ്ങൾ ക്ഷമിക്കപ്പെടുകയും എന്റെ പാപങ്ങൾ മോചിക്കപ്പെടുകയും ചെയ്യുമാറാകേണമേ എന്നുള്ള പ്രാർത്ഥനയോടുകൂടി രക്തം കുടിക്കുന്നു. ഈ വാചകങ്ങളെയും പ്രാർത്ഥനകളെയും ക്രിയകളെയും നോക്കുമ്പോൾ ഈ കുർബാനയെ എത്ര വണക്കത്തോടും ഭയഭക്തിയോടും കൂടെ കൈക്കൊള്ളുന്നതായി പ്രത്യക്ഷപ്പെടുന്നു.

ഒരു വകുപ്പ് ഇല്ലാതായിപോയതുകൊണ്ടു ശരീരരക്തങ്ങളുടെ മാഹാത്മ്യത്തിനും അതിനെ പെരുമാറുന്ന പട്ടക്കാരന്റെ വണക്കത്തിനും അതിന്റെ വന്ദനവുകൾക്കും ഒരു കുറവും ഭവിക്കുന്നതായി ഞാൻ കാണുന്നില്ല. ഈ അഭിപ്രായത്തെ അനുസരിച്ചായിരിക്കും ഇടയ്ക്കുള്ള വകുപ്പിന്റെ തർജ്ജമയെ സായ്പു ചേർക്കാതിരുന്നതു എന്ന് ഊഹിക്കാം.

ശരീരരക്തങ്ങളെ വണക്കത്തോടുകൂടി കൈയിൽ എടുത്തുംകൊണ്ടാകുന്നു മേൽവിവരിച്ച ഈ പ്രാർത്ഥനകളെ എല്ലാം പട്ടക്കാരൻ അനുഷ്ഠിക്കുന്നതു. കുർബാനയുടെ ആരംഭംമുതൽ ചെയ്യുന്നതായിട്ടുള്ള ആരാധനകളെയും, പ്രാർത്ഥനകളെയും, ഈ പുസ്തകം കൊണ്ടുതന്നെ നാം പരിശോധിക്കുന്നതായാലും കുർബാനയിൽ കാഴ്ചയായി നാം അണയ്ക്കുന്നതു മിശിഹാതമ്പുരാനെ തന്നെ ആണെന്ന് പല ദൃഷ്ടാന്തങ്ങളെക്കൊണ്ടും നമുക്കു കാണാവുന്നതാകുന്നു. ആയതിനാൽ തൽക്കാലം ഘോഷിക്കുന്ന പദം ഇല്ലാതെ വന്നാലും ശരീരരക്തങ്ങൾക്കുള്ള മാഹാത്മ്യത്തിന് ഒരു കുറവും ഭവിപ്പാൻ സംഗതി വരുന്നതല്ല.

പിന്നെയും ആക്ഷേപത്തിൽ ഒരു സംഗതിയെക്കൂടി ഞാൻ പ്രസ്താവിച്ചുകൊള്ളട്ടെ. ശുദ്ധമുള്ള ധൂപവും ധൂപകലശവും സംബന്ധിച്ചും ചില കുറിപ്പുകൾ ഈ പുസ്തകത്തിന്റെ തർജ്ജിമയിൽ കാണിക്കാഴികയാൽ അവ എല്ലാം ഈ സഭ നിഷേധിക്കുന്നതായി തൽക്കാലം ചിലർ പ്രസ്താവിക്കുന്നുണ്ട്.

ധൂപം അതാത് സമയത്തു ചെയ്യേണ്ടതായിട്ടുള്ള പ്രാർത്ഥനയോടുകൂടി

ധൂപിക്കയും ബലിപീഠത്തിൽ വച്ചിരിക്കുന്ന കാഴ്ചകളുടെ നാലുഭാഗത്തും ധൂപം വെക്കുകയും ആരാധിക്കുകയും ചെയ്യുന്നതിനായിട്ടുള്ള പ്രാർത്ഥനകളും സ്തുതികളും പരസ്യമായി പട്ടക്കാരൻ ചൊല്ലുന്നതായി ഈ പുസ്തകത്തിൽ നിന്നു തന്നെ നാം കാണുന്ന സ്ഥിതിക്ക് ആ ക്രിയകളുടെ തലവാചകം ഇല്ലാതായി പോയതുകൊണ്ട് ആ ശുശ്രൂഷയും ആരാധനയും നിർത്തലാക്കി എന്നും ഇല്ലാതെ ആക്കി എന്നും പറയുന്നതിനെ വിശ്വസിക്കുന്ന ആളുകൾ ഈ കാലം ഉണ്ടെന്ന് ഞാൻ വിചാരിക്കുന്നില്ല. ഇതേക്കുറിച്ചു പലതും കാണിപ്പാനുണ്ട്. എങ്കിലും ധൂപത്തോടുകൂടി ചെയ്യുന്ന ചില പ്രാർത്ഥനകളെ മാത്രം താഴെ കാണിക്കുന്നതുകൊണ്ട് കുർബാനയിൽ ധൂപം നിർബന്ധമായി ഈ സഭ അനുഷ്ഠിക്കുന്നു എന്നു കാണാം.

അബ്രഹാം മല്പാനച്ചന്റെ കുർബാന തക്സായുടെ തർജ്ജിമ ആയി പറയുന്ന പുസ്തകത്തിന്റെ 16 ഉം 17 ഉം പേജിൽ രഹസ്യങ്ങളെ താഴെ ഇറക്കി കാസായും പീലാസായും മുറയ്ക്കുവെച്ച് ശോശ്ശപ്പാകൊണ്ടു മൂടിയ ശേഷം ചെയ്യുന്ന പ്രമ്യോനിൽ പട്ടക്കാരൻ ത്രോണോസിൽ ഇരിക്കുന്ന കാഴ്ചകളോടു പറയുംപ്രകാരം 'നിന്നെ ഞങ്ങൾ വന്ദിക്കുകയും സ്തുതിക്കുകയും പുകഴ്ത്തുകയും ചെയ്യുന്നു' എന്നു പറഞ്ഞുകൊണ്ട് ധൂപകലശത്തിൽ കുന്തിരിക്കം ഇടുന്നു. അതിന്റെശേഷം പറയുന്ന പ്രാർത്ഥനയുടെ ചുരുക്കം ആചാര്യനായ അഹറോന്റെ സദൃശ്യത്തിൽ നിന്റെ തിരുമുമ്പാകെ ഞങ്ങൾ ഈ സുഗന്ധത്തെ അണയ്ക്കുന്നു. ദൈവമായ കർത്താവേ നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. ഞങ്ങളുടെ പാപങ്ങളും അകൃത്യങ്ങളും നിമിത്തം ഞങ്ങളുടെ ബലഹീനത തനിക്കണയ്ക്കുന്നതായ ഈ പരിമണങ്ങളുടെ ധൂപത്തെ നീ കൈക്കൊള്ളേണമേ. ഇത്യാദി ... പിന്നെയും ശുദ്ധമുള്ളതും സ്തുതിക്കപ്പെട്ടതുമായ ത്രിത്വത്തിന്റെ സ്തുതിക്കും ബഹുമാനത്തിനുമായിട്ട് ശക്തി ക്ഷയപ്പെട്ടവയും ദോഷമുള്ളവയുമായ എന്റെ കൈകളിൽ നിന്ന് സുഗന്ധങ്ങൾ വെക്കപ്പെടുന്നു. 18-ാം പേജിൽ അതിന്റെശേഷം ത്രോണോസിന്റെ നടുവിലും വടക്കും തെക്കും ഭാഗത്തു താഴെ വരുന്ന പ്രകാരം ധൂപംവച്ച് വന്ദിച്ചു ഒന്നാമതു പിതാവിനും വടക്കുഭാഗത്തു പുത്രനും തെക്കു ഭാഗത്ത് റൂഹായ്ക്കും മുമ്മൂന്നു പ്രാവശ്യം വന്ദിച്ച് ധൂപം വെക്കുന്നു. ഇത് കഴിഞ്ഞ് 'നീതിമാന്മാരായുള്ളോരേ സകല ജാതികളുമായുള്ളോരേ സുഗന്ധധൂപത്തോടുകൂടി തന്നെ വന്ദിപ്പിൻ' എന്നു പറഞ്ഞുകൊണ്ട് കുർബാനയെ വന്ദിച്ച് ധൂപം വെക്കുന്നു. അതിന്റെശേഷം കർത്താവേ നിന്റെ കരുണയാൽ നിന്റെ ദാസന്മാരുടെ ധൂപത്തെ കൈക്കൊള്ളേണമെന്നും നിന്റെ പട്ടക്കാരുടെ സുഗന്ധത്തിൽ നീ നിരപ്പാകപ്പെടണമേ എന്നും പറഞ്ഞുകൊണ്ട് പ്രാർത്ഥിക്കുന്നു. ഇതു കൂടാതെ ഓരോ ഗഡുക്കളിൽ കുർബാനയിൽ ധൂപം വെക്കുന്നുണ്ട്.

കുർബാനയിലുള്ള പ്രമ്യോന്റെ ശേഷം ധൂപക്കുറ്റിയിൽ കുന്തിരിക്കം

ഇടുന്നതിനെക്കുറിച്ചുള്ള തലവാചകം 1072-മാണ്ടു അച്ചടിച്ച പുസ്തകത്തിൽ കാണുന്നില്ല. എങ്കിലും ധൂപക്കുറ്റിയെ പിടിച്ചുംകൊണ്ട് പട്ടക്കാരൻ ശുദ്ധമുള്ള പിതാവ് പരിശുദ്ധനാകുന്നു. ശുദ്ധമുള്ള പുത്രൻ പരിശുദ്ധനാകുന്നു. ആയത് ഈ മൂന്നു നാമവും ശുദ്ധമുള്ളതാകുന്നു എന്നുപറയുന്നതു ധൂപക്കുറ്റിയെ വാഴ്ത്തുന്നില്ല എങ്കിൽ ഈ മൂന്നു പ്രാർത്ഥനയും എന്തിനായിട്ട് എന്നു ആലോചിക്കണം. 1076-ാമാണ്ടു നൂതന കമ്മട്ടിക്കാർ പരിഷ്കരിച്ച് അച്ചടിച്ചിട്ടുള്ള തക്സായിലും ഈ മൂന്നു നാമം പറയുന്നതു ധൂപക്കുറ്റിയിൽ കുന്തിരിക്കം ഇട്ടുംകൊണ്ട് പറയുന്നതായിട്ടു പരിഷ്കാര തക്സായുടെ തലവാചകത്തിൽ കാണുന്നു. ആ സ്ഥിതിക്കു 1072-മാണ്ടത്തെ തക്സായിൽ 31-ാം പേജിൽ ഈ അപേക്ഷകളുടെ തലവാചകം ഇല്ലാത്തതുകൊണ്ട് ധൂപക്കുറ്റി തൊട്ടുകൂടാ എന്നു അതിൽ തീർച്ചപ്പെടുത്തി എന്നു പറവാൻ പാടില്ല. ആ തർജ്ജിമകളുടെ മുൻ ഭാഗങ്ങളിൽ ധൂപത്തെക്കുറിച്ചു ശരിയായി വർണ്ണിച്ചിട്ടുമുണ്ട്. ആ സ്ഥിതിക്ക് 1072-ലെ തർജ്ജിമയിൽ തലവാചകം വിട്ടുപോയി എന്നേ വിചാരിപ്പാൻ പാടുള്ളു. അബ്രഹാം മല്പാനച്ചൻ ഉപകരിച്ച സുറിയാനി തക്സായിലും ഈ ഭാഗം കാണുന്നതാകുന്നു. അതു നോക്കിയതായി പരിഷ്കാരികൾ  പറയുന്നുമില്ല.

പഴയ തക്സായിലും എന്റെ ഓർമ്മയിലുള്ള വലിയ മാർ അത്താനാസ്യോസു തിരുമനസ്സിലെ കുർബാനയിലും എന്റെ മല്പാന്മാരുടെയും ഞാൻ അറിയുന്ന എല്ലാ പട്ടക്കാരുടെ കുർബാനയിലും ധൂപകലശത്തിൽ കുന്തിരിക്കം ഇട്ടു മൂന്നു നാമത്തിലും ശുദ്ധീകരണ പ്രാർത്ഥന മേൽ വിവരിച്ച പ്രകാരം നടത്തിവന്നതായി സത്യമായി പറഞ്ഞുകൊള്ളുന്നു. അതു കൂടാതെ പട്ടക്കാർ കുർബാന അണെക്കയും മേല്പട്ടക്കാർ കുർബാനയിൽ സംബന്ധിക്കുകയും ചെയ്യുന്നതായാൽ അണെക്കുന്ന പട്ടക്കാർ ശുശ്രൂഷക്കാരന്റെ കൈയിൽ നിന്ന് ധൂപക്കുറ്റി വാങ്ങി കുർബാന ചൊല്ലുന്ന പട്ടക്കാരൻ തന്നെ കുന്തിരിക്കം എടുത്തു മേല്പട്ടക്കാരന്റെ കയ്യിൽ കൊടുക്കുകയും മേല്പട്ടക്കാരൻ കുന്തിരിക്കം വാങ്ങി ധൂപകലശത്തിൽ കുന്തിരിക്കം ഇട്ട് ഈ മൂന്നു ശുദ്ധീകരണ അപേക്ഷയും മേല്പട്ടക്കാർ തന്നെ ചൊല്ലി സ്ലീബാ കൊണ്ട് ധൂപകലശത്തെ അനുഗ്രഹിക്കുകയും ധൂപകലശം പിടിച്ചിരിക്കുന്ന പട്ടക്കാരനെ അനുഗ്രഹിക്കുകയും ചെയ്തുവന്നിരുന്നു. ഈ വക നടപടികളെ കാണുകയും ധരിക്കുകയും ചെയ്യാത്ത ആളുകൾ ഇതുകളെ പരിഷ്കരിക്കുന്നതിനായിട്ടു വന്നതിൽ വളരെ പരിതാപം തോന്നുന്നുണ്ട്. എങ്കിലും ഇതുകളെ കണ്ടുംകേട്ടും പ്രവർത്തിച്ചും ഇരിക്കുന്ന മേല്പട്ടക്കാരും പട്ടക്കാരും മാന്യന്മാരായ അയ്മേനികളും യാതൊന്നും അറിവില്ലാത്ത പരിഷ്കാരികളുടെ തത്വജ്ഞാനത്തിലും കപടത്തിലും പങ്കുകൊള്ളുന്നതിൽ അധികമായ വേദന മനസ്സിൽ വരുന്നതാകുന്നു.

നമ്മുടെ പള്ളിക്രമം സംബന്ധിച്ചും കുർബാന സംബന്ധിച്ചും ഉള്ള

ക്രമങ്ങളും നടപടികളും ഛിന്നഭിന്നമാക്കുന്നതിനു പല ശത്രുക്കളും പല സമയത്തും എതിർത്തിട്ടുണ്ട്. എങ്കിലും പൂർവ്വിക വിശ്വാസത്തെയും ക്രമങ്ങളെയും ഇതുവരെ അശേഷമാക്കാതെ പ്രകാശിപ്പിച്ചുവരുന്ന ആൾ ഇന്നും മഹത്വം ധരിച്ച് ജീവിച്ചിരിക്കുന്നതായും ഞാൻ വിശ്വസിക്കുന്നതിൽ ധൈര്യപ്പെടുന്നതു കൂടാതെ ധൂപക്കുറ്റിയെ വാഴ്ത്തുന്നതിൽ തൽക്കാലം മേൽ ഞാൻ കാണിച്ചിട്ടുള്ള ശുദ്ധീകരണത്തിൽ മൂന്നാമത്തെ അപേക്ഷ പെട്ടെന്നെന്റെ ഓർമ്മയിൽ വരുന്നതുകൊണ്ട് എനിയ്ക്കു അധികമായ ധൈര്യത്തെ നൽകിത്തരുന്നു. ആ അപേക്ഷയുടെ ചുരുക്കം ഞാൻ മുകളിൽ കാണിച്ചിട്ടുണ്ട്. എങ്കിലും എന്നിൽ തൽക്കാലം പ്രകാശിച്ച മേൽപറഞ്ഞ ധൂപക്കുറ്റിയെ വാഴ്ത്തുന്ന വാചകത്തെ വീണ്ടും പ്രസ്താവിക്കുന്നു. 'എന്നെന്നേക്കും രണ്ടു ലോകങ്ങളിലും ശുദ്ധമുള്ള സഭയുടെ സന്തതികളിന്മേൽ കരുണ തോന്നി അനുഗ്രഹം ചെയ്തുകൊണ്ട് പാപികളെ ശുദ്ധീകരിക്കുന്നവനായി ജീവനും ശുദ്ധവുമുള്ള റൂഹാ പരിശുദ്ധമുള്ളനാകുന്നു.' ധൂപക്കുറ്റിയെ വാഴ്ത്തുന്നതിനുള്ള വാചകം ചിതലെടുത്തു പോയാലും പ്രയോഗിച്ചുവരുന്ന ക്രിയകളും അതിലേക്കുള്ള പ്രാർത്ഥനകളുടെ വാചകവുംകൊണ്ട് പ്രകാശത്തിലിരിക്കുന്ന സംഗതികൾ കുരുടന്മാരോടു പറയുംവണ്ണം പ്രകാശത്തിന്റെ മക്കളെ അന്ധത പിടിപ്പിക്കുന്ന ബലയാമിന്റെ ഉപദേശം ഈ കാലത്തും ഉണ്ട്. തൽക്കാല പരിഷ്കാരികളുടെ ഉപദേശവും അഭിപ്രായവും പൂർവ്വിക തക്സാകളെ ശരിയായി തർജ്ജിമ ചെയ്തു അതുകളെയും വിശ്വാസികളായ പിതാക്കന്മാരുടെ പാരമ്പര്യമായ നടപടികളെയും ഭക്തിയോടും സ്നേഹത്തോടുംകൂടി പരിശോധിക്കുന്നപക്ഷം തൽക്കാല പരിഷ്കാരികളുടെ ലഘുലേഖകളൊക്കെയും അഗ്നിക്ക് ഇരയാകുമെന്ന് എനിക്കു വിശ്വാസമുള്ളതിനാൽ തൽക്കാലം കാണുന്ന വിപരീത ഉപദേശങ്ങൾക്കെല്ലാം സമാധാനം പറയണം എന്ന് ഞാൻ വിചാരിക്കുന്നില്ല. എങ്കിലും ദൈവാരാധനയിലും കുർബാനയിലും ഉപയോഗിച്ചുവരുന്ന വിളക്ക്, മെഴുകുതിരി, ധൂപകലശം, വാദ്യഘോഷങ്ങൾ ഇതുകളാൽ ദൈവാലയത്തിൽ ആഘോഷിച്ചുവരുന്ന നടപടികൾ ദൈവമഹത്വത്തിനും ആരാധനകൾക്കും അത്യാവശ്യമാകുന്നു എന്ന് ഞാൻ മേൽ വിവരിച്ചിട്ടുള്ള പല സംഗതികളെക്കൊണ്ടും പ്രത്യക്ഷപ്പെടാം. എങ്കിലും ഇതുകളെ വിഗ്രഹാരാധന ആകുന്നു എന്നു പറഞ്ഞുകൊണ്ട് എല്ലാം ഇല്ലാതാക്കണമെന്നാണ് പരിഷ്കാരികളുടെ അഭിപ്രായം. ഈ അഭിപ്രായം ഭോഷത്വവും അറിവുകേടും ദൈവനാമത്തെ ദുഷിക്കയും ദൈവകോപം ജ്വലിപ്പിക്കുന്നതും ആകുന്നു എന്നു ചുരുക്കമായി വീണ്ടും കാണിച്ചുകൊള്ളുന്നു. മലാക്കി 1:7 മുതൽ വാക്യങ്ങൾ നോക്കുക.

പള്ളികൾ സ്ഥാപിച്ചിരിക്കുന്നതു ദൈവാരാധനയ്ക്കാകുന്നു എന്ന് അറിവില്ലാത്ത സ്ത്രീകൾ കൂടി സമ്മതിക്കുന്ന ഒരു സംഗതിയാണ്. ആദ്യ സഭയിൽ ദൈവാരാധനയിൽ ഈ വകകളെല്ലാം ഉണ്ടായിരുന്നു എന്നും ആയതു

ദൈവ കല്പനയാലും ദൈവഹിതം സൂക്ഷ്മമാംവണ്ണം ഗ്രഹിച്ചിട്ടുള്ള പിതാക്കന്മാരാലും നിശ്ചിത സമയങ്ങളിലൊക്കെയും നടത്തി വന്നിട്ടുള്ളതാകുന്നു. ആയതു വിഗ്രഹാരാധനയായി ദൈവം നിഷേധിച്ചിട്ടില്ല. സ്വർഗ്ഗത്തിൽ നടന്നു വരുന്ന നടപടികളുടെ ചുരുക്കമായ ഒരു നിഴലാകുന്നു മണ്ണിനടുത്തവരായ നമ്മെക്കൊണ്ടു നടത്തിച്ചുവരുന്നതു. ഭൂമിയിൽ സ്ഥാപിച്ചിട്ടുള്ള ദൈവാലയത്തിൽ ശുദ്ധസ്ഥലവും ശുദ്ധതയുടെ ശുദ്ധസ്ഥലവും ഉണ്ട്. ആ ശുദ്ധതയുടെ ശുദ്ധസ്ഥലത്താണ് കൃപാസനവും ശുദ്ധ പൊന്നുകൊണ്ട് ഉണ്ടാക്കപ്പെട്ട കെറൂബുകളും സ്ഥാപിച്ചിരുന്നതു. അതിനു മുമ്പിലാണ് ശുദ്ധ പൊന്നുകൊണ്ടുള്ള മേശയും അതിവിശേഷമായി ഉണ്ടാക്കിയിട്ടുള്ള കാഴ്ച അപ്പവും അതിന്മേൽ എത്രയും വിശേഷമായ പരിമണമുള്ള സാമ്പ്രാണിയും വെക്കപ്പെട്ടിരുന്നതു. ആ വസ്തുക്കളുടെ മുമ്പാകെ ആണ് രണ്ടുനേരവും പൊൻ വിളക്കുകളെ പ്രകാശിപ്പിച്ചു പ്രധാനാചാര്യൻ ധൂപം കഴിച്ചു വന്നതു. ഇതു തലമുറ തലമുറയായിട്ടു ചെയ്യപ്പെടണമെന്നും ദൈവം തന്നെ കല്പിച്ചിട്ടുള്ളതാണ്. കൃപാസനവും അതിന്മേൽ സ്ഥാപിച്ചിട്ടുള്ള കെറൂബുകളും കാഴ്ച അപ്പവും പരിഷ്കാരികളുടെ അഭിപ്രായപ്രകാരം ഓരോ വിഗ്രഹങ്ങളല്ലയോ. ഈ വിഗ്രഹത്തെ സ്ഥാപിച്ച് ആരാധിക്കുന്നതിനു ദൈവം കല്പിച്ചതു തന്റെ മുൻ കല്പനയ്ക്കു വിരോധമാകുന്നുവോ. ദൈവകല്പനകളുടെ സത്യത്തെ മനസ്സിലാക്കാതെ പറയുന്നതിനെ ദൈവമക്കൾ വകവെക്കുക ഇല്ലെന്നാണ് ഞാൻ വിശ്വസിക്കുന്നതു.

ഇതുപോലെ ഇസ്രായേലിന്റെ വഴിയാത്രയിൽ പാപം നിമിത്തം ഉണ്ടായ കോപത്താൽ അഗ്നിസർപ്പത്താൽ അനേകർ മരിക്കയും നിലവിളി ഉണ്ടാകുകയും ചെയ്ത സമയം പിച്ചളകൊണ്ട് ഒരു സർപ്പത്തെ ഉണ്ടാക്കി ഒരു കോലിൽ സഭയുടെ മദ്ധ്യേ ഉയർത്തി വയ്ക്കുകയും സർപ്പത്താൽ കടിപെടുന്നവർ ഉയർത്തപ്പെട്ടിട്ടുള്ള പിച്ചള സർപ്പത്തെ നോക്കി രക്ഷപെടുവാൻ കാണിച്ചതു വിഗ്രഹാരാധനയെ അഭ്യസിപ്പിക്കുകയാണോ ചെയ്തതു. വിഗ്രഹാരാധനയെക്കുറിച്ച് ആവർത്തനപുസ്തകം 4:23, 16:22 വാക്യങ്ങളെ വായിച്ചു നോക്കാം. നിന്റെ ദൈവമായ യഹോവാ നിന്നോടു വിരോധിച്ചിരിക്കുന്ന യാതൊരു വസ്തുവിന്റെയും പ്രതിമയായ വിഗ്രഹത്തെ ഉണ്ടാക്കരുതു. ദൈവമായ യഹോവാ ദ്വേഷിക്കുന്ന യാതൊരു കൽബിംബത്തെയും നിനക്കു നിർത്തുകയും അരുതു. ഈ കല്പനകളെ ശരിയായി മനസ്സിലാക്കിയാൽ ദൈവാലയത്തിൽ ദൈവമഹത്വത്തിനായി ചെയ്തുവരുന്ന ആരാധനകൾ ഒരു വിഗ്രഹാരാധനയായി ദൈവം വിചാരിക്കുകയില്ല എന്നറിയാം. നിഴലായിരിക്കുന്ന കൃപാസനത്തെയും കാഴ്ച അപ്പത്തെയും വിളക്കുകൊണ്ട് പ്രകാശിപ്പിച്ചു ധൂപംകൊണ്ട് ആചാര്യന്മാർ നിശ്ചിത സമയങ്ങളിൽ ആരാധിച്ചു വന്നതിന്റെ സാക്ഷാൽ പ്രതിമയായ (കുർബാനയെ) നമ്മുടെ കർത്താവിനെ തന്നെ സ്ഥാപിച്ചിരിക്കുന്ന ത്രോണോസിന്റെ മുമ്പാകെ

വെക്കുന്ന വിളക്കും ധൂപവും വിഗ്രഹാരാധനയായി ഒരിക്കലും ദൈവം ആക്ഷേപിക്കുന്നതല്ല. തന്റെ ബഹുമതിക്കും സ്തുതിക്കും ആയി ഇതിൽ പരമായിട്ടുള്ള ബഹുമതിചിഹ്നങ്ങളോടുകൂടി നിശ്ചിത സമയങ്ങളിലൊക്കെയും ആരാധിക്കുകയും ധൂപിക്കുകയും ചെയ്യുന്നതിൽ ഇതിലധികമായി ദൈവം സന്തോഷിക്കുകയും നമ്മെ അനുഗ്രഹിക്കയും തൽക്കാലം നമ്മുടെ മേൽ ജ്വലിച്ചിരിക്കുന്ന കോപം നീക്കിത്തരികയും ചെയ്യുമെന്നാണ് എന്റെ പൂർണ്ണമായ വിശ്വാസം. വെളിപാട് 5-ാം അദ്ധ്യായം 8-ാം വാക്യം വായിക്കാം. 'അവൻ ആ പുസ്തകത്തെ വാങ്ങിയപ്പോൾ നാലു ജീവ ജന്തുക്കളും ഇരുപത്തിനാലു മൂപ്പന്മാരും അവനവന്റെ വീണകളെയും പരിശുദ്ധന്മാരുടെ പ്രാർത്ഥനകളായ ധൂപവർഗ്ഗംകൊണ്ടു നിറഞ്ഞ പൊൻകലശങ്ങളെയും പിടിച്ചുകൊണ്ടു കുഞ്ഞാടിന്റെ മുമ്പാകെ വീണു.' നമുക്കും വീഴാം. ഒന്ന് നാളാഗമം 23-ാം അദ്ധ്യായത്തിൽ വൃദ്ധനായ ദാവീദ് തന്റെ അവസാന സമയത്തു ഇസ്രായേലിന്റെ പ്രഭുക്കന്മാരെയും ആചാര്യന്മാരെയും ലേവ്യരേയും എല്ലാവരെയും ഒന്നിച്ചുകൂട്ടി ദൈവം നമുക്കു സമാധാനം നൽകിയിരിക്കുന്നു. ആയതുകൊണ്ടു ദൈവാലയത്തിലും സഭയിലും നാം ചെയ്യേണ്ടതായിട്ടുള്ള സ്തുതികളെയും ആരാധനകളെയും, ധൂപങ്ങളെയും കാഴ്ചകളെയും ദൈവത്തിന്റെ നാമം സ്തുതിക്കപ്പെട്ടു മഹത്വപ്പെടുവാൻ തക്കവണ്ണം ഏർപ്പെടുത്തിയിട്ടുള്ള രീതിയും നടപടിയും അനുസരിച്ച് നാമും ചെയ്യുന്നതിന് നമ്മുടെ സഭ താല്പര്യവും അതിവാഞ്ഛയുടേയും കാണിക്കണമെന്നു ഞാൻ അപേക്ഷിച്ചുകൊള്ളുന്നു.

കുർബാനയുടെ ആരംഭത്തിൽ ത്രോണോസിൽ സ്ഥാപിച്ച് കാഴ്ചയായി വച്ചിരിക്കുന്ന അപ്പവും വീഞ്ഞും മിശിഹാതമ്പുരാന്റെ ശരീരത്തിന്റെയും രക്തത്തിന്റെയും ദൃഷ്ടാന്തമായിട്ടു അല്ല. മിശിഹാതമ്പുരാനെത്തന്നെ ആകുന്നു എന്ന് പല പ്രാർത്ഥനകളെക്കൊണ്ടും ആരാധനകളെക്കൊണ്ടും ഞാൻ മുകളിൽ കാണിച്ചതു കൂടാതെ, കുർബാനയുടെ മദ്ധ്യത്തിൽ പട്ടക്കാരൻ രഹസ്യങ്ങളെ തന്റെ കൈയ്യിൽ എടുത്തുംകൊണ്ട് പറയുന്നതിൽ നിന്നും കാണാം. പാപമില്ലാത്തവൻ പാപികളായ നമുക്കുവേണ്ടി ഇഷ്ടമുള്ള മരണം കൈക്കൊള്ളുന്നതിന് ഒരുങ്ങപ്പെട്ടപ്പോൾ ശുദ്ധമുള്ള തന്റെ തൃക്കൈകളിൽ അപ്പം എടുത്തു

ജനങ്ങൾ: 'കർത്താവേ നീ വാഴ്ത്തേണമേ.'

പട്ടക്കാരൻ: സ്തോത്രം ചെയ്തു വാഴ്ത്തി ശുദ്ധമാക്കി കണ്ടിച്ചു ശുദ്ധമുള്ള ശ്ലീഹന്മാർക്കു കൊടുത്തു അരുളിച്ചെയ്തു. എടുത്തു അതിൽ നിന്നു ഭക്ഷിപ്പിൻ. നിങ്ങൾക്കുവേണ്ടിയും പലർക്കുവേണ്ടിയും കണ്ടിക്കപ്പെട്ട പാപങ്ങളുടെ മോചനത്തിനും നിത്യജീവനുമായിട്ട് നല്കപ്പെടുന്ന എന്റെ ശരീരം ഇതാകുന്നു.

വീണ്ടും പട്ടക്കാരൻ: 'അപ്രകാരം തന്നെ കാസായും അവൻ എടുത്ത്' ജനങ്ങൾ: 'കർത്താവേ നീ വാഴ്ത്തേണമേ.' പട്ടക്കാരൻ: 'താൻ സ്തോത്രം ചെയ്തു വാഴ്ത്തി ശുദ്ധമുള്ള ശ്ലീഹന്മാർക്കു കൊടുത്തു അരുളിചെയ്തു. എടുത്തു നിങ്ങളെല്ലാവരും അതിൽ നിന്നു കുടിപ്പീൻ. നിങ്ങൾക്കുവേണ്ടിയും പലർക്കുവേണ്ടിയും ചിന്തപ്പെട്ട കടങ്ങളുടെ പുണ്യത്തിനും നിത്യജീവനുമായിട്ടു നൽകപ്പെടുന്ന എന്റെ രക്തം ഇതാകുന്നു.'

ഇതു കർത്താവിന്റെ വചനം തന്നെ പട്ടക്കാരൻ എടുത്തു പറയുന്നതും ജനങ്ങൾ 'ആമ്മീൻ' പറയുന്നതും ആകുന്നു. ഈ അപ്പവും വീഞ്ഞും കർത്താവിന്റെ ശരീരവും രക്തവും ആകുന്നു എന്നുള്ളതിന് വേറെ സാക്ഷ്യം എന്തിനാണ് നാം അന്വേഷിക്കുന്നതു.

പട്ടക്കാരൻ ഈ കുർബാന മേൽ ശുദ്ധമുള്ള റൂഹായെ അയക്കണമെന്ന് രഹസ്യമായി പ്രാർത്ഥിക്കുകയും നമ്മുടെ മുമ്പാകെ വെക്കപ്പെട്ടിരിക്കുന്ന പരിശുദ്ധ കുർബാനയുടെ മേൽ ശുദ്ധമുള്ള റൂഹാ ആവസിപ്പിക്കുന്നതിനായിട്ടുള്ള സമയം എത്ര ഭയങ്കരമുള്ളതും ഭ്രമിക്കത്തക്കതും ആകയാൽ ഭയത്തോടും അടക്കത്തോടും നിന്ന് നമ്മോടു കൂടി സമാധാനവും സംപ്രീതിയും ഉണ്ടാകുവാൻ പ്രാർത്ഥിപ്പിൻ' എന്നു ശുശ്രൂഷക്കാരൻ വിളിച്ചു പറയുന്നു. 41-ാം പേജ് നോക്കുക. ഇതിന്റെശേഷം പട്ടക്കാരൻ ഈ രഹസ്യങ്ങളുടെ മേൽ ശുദ്ധമുള്ള റൂഹാ വാസം ചെയ്തു ഈശോമിശിഹായുടെ തിരുശരീരവും തിരുരക്തവുമായി ആക്കിതീർക്കട്ടെയെന്നു പ്രാർത്ഥിക്കുന്നതായി 42-ാം പേജിലും കാണുന്നു. ഈ അപേക്ഷ മേൽവിവരിച്ച കർത്താവിന്റെ കല്പനയോട് എത്ര യോജിപ്പായിട്ടാണ് ഇരിക്കുന്നത്. ഇങ്ങനെ പല അപേക്ഷകളുടെശേഷം പട്ടക്കാരൻ തന്റെ കൈയിൽ തിരുശരീരം ഭയഭക്തിയോടുകൂടി വച്ചുംകൊണ്ട് ശരീരത്തിൽ വഹിച്ചിട്ടുള്ള കഷ്ടതകളും രക്തച്ചൊരിച്ചിലും മരണവും അതിനാൽ നമുക്കു ഉണ്ടായിട്ടുള്ള രക്ഷയും കാണിക്കുന്നതായ പല ക്രിയകളോടു കൂടിയ കർമ്മങ്ങളെയും നമ്മുടെ വിശ്വാസത്തെയും ദൈവസന്നിധിയിൽ പ്രാർത്ഥനയോടുകൂടി സമർപ്പിക്കുന്നു. ആ പ്രാർത്ഥനകളെ ബഹു. അബ്രഹാം മല്പാനച്ചന്റേതായി പറയുന്ന തക്സായുടെ 52 ഉം 53 ഉം പേജിൽ താഴെ വരുന്നപ്രകാരം കാണുന്നു. 'ദൈവമായ വചനം ജഡത്തിൽ ഇപ്രകാരം കഷ്ടമനുഭവിച്ചു സത്യം. അവൻ സ്കീപ്പായിൽ ബലി ആയി കണ്ടിക്കപ്പെട്ടു. തന്റെ ദൈവത്വം ആത്മാവിൽ നിന്നാകട്ടെ ശരീരത്തിൽ നിന്നാകട്ടെ ഒരു പ്രകാരവും പിരിയാതെ തന്റെ ശരീരത്തിൽ നിന്ന് ആത്മാവു പിരിയപ്പെട്ടു. ശവളംകൊണ്ടു തന്റെ വിലാവിൽ കുത്തി സകല ലോകത്തിനും നീതീകരണമായിട്ട് തന്നിൽ നിന്നു രക്തവും വെള്ളവും ഒഴുകി. അവയിൽ തന്റെ ശരീരം മുഴുകപ്പെട്ടു. സർവ്വലോകത്തിന്റെയും പാപത്തിനായിട്ടു പുത്രൻ സ്കീപ്പായിൽ മരിച്ചു. അവന്റെ ആത്മാവ് വന്നു ശരീരത്തോടു ചേരപ്പെട്ടു. ഇടത്തേതിനടുത്ത നടപ്പുകളിൽ

നിന്നു വലത്തേതിനടുത്തതിലേക്ക് നമ്മെ തിരികെ വരുത്തി തന്റെ കുരിശിന്റെ രക്തം മൂലം സമാധാനം ഉണ്ടാക്കി. ഭൂമിക്കടുത്തവരോടുകൂടി ആകാശത്തിനടുത്തവരെയും പുറജാതികളോടു കൂടെ സ്വജാതികളെയും ശരീരത്തോടുകൂടി ആത്മാവിനെയും സംയോജിപ്പിച്ചു. മൂന്നാം ദിവസം കബറിൽ നിന്ന് ഉയിർത്തെഴുന്നേറ്റു. എമ്മാനുവേലും, ഇരുസ്വഭാവമായി പിരിയിക്കപ്പെടാവതല്ലാത്ത ഒന്നിപ്പിൽനിന്ന് വിഭാഗിക്കപ്പെടാത്തവനായവൻ ഏകനാകുന്നു. ഈ ശരീരം ഈ രക്തത്തിനുള്ളതും ഈ രക്തം ഈ ശരീരത്തിനുള്ളതും ആകുന്നു. ഇപ്രകാരം ഞങ്ങൾ വിശ്വസിക്കുന്നു. ഇപ്രകാരം ഞങ്ങൾ സമ്മതിക്കുന്നു. ഇപ്രകാരം ഞങ്ങൾ ഉറപ്പിക്കുകയും ചെയ്യുന്നു. ഈ വാചകങ്ങളോടുകൂടി കൈയിൽ വച്ചിരിക്കുന്ന ശരീരത്തെ മുറിക്കുകയും, രക്തത്തിൽ മുക്കുകയും പല ക്രിയകളും പ്രാർത്ഥനകളും അണക്കുകയും ചെയ്യുന്ന നടപടികളോടുകൂടി ചെയ്യുന്ന അപേക്ഷയുടെ ചുരുക്കം കൂടി കാണിക്കുന്നു. ശരീരത്തെ കൈയിൽ വച്ചുകൊണ്ട് എനിക്കുവേണ്ടി മരിച്ചു എന്ന ഇവനെ നീ കൈക്കൊള്ളണമേ. ഞാൻ അവനിൽ നീതീകരിക്കപ്പെടുമാറാകയും ചെയ്യണമേ. എന്റെ കൈയിൽനിന്ന് ഈ കാഴ്ചയെ നീ കൈക്കൊള്ളണമേ. ഞാൻ ചെയ്തുപോയ പാപങ്ങളെ എന്നോടു നീ ഓർക്കയും അരുതേ. ഇത്യാദി... 53 ഉം 54 ഉം പേജിൽ നോക്കുക. ഇങ്ങനെ വിശ്വസിക്കുകയും സമ്മതിക്കുകയും പെരുമാറിക്കൊണ്ടു വരികയും ചെയ്യുന്ന ഒരു സഭ കുർബാനയിൽ വച്ചിരിക്കുന്ന കാഴ്ച വെറും അപ്പമായിട്ടും വീഞ്ഞായിട്ടും എങ്ങനെ ആണ് പറവാൻ ധൈര്യപ്പെടുന്നതു. കുർബാനയുടെ അവസാനം വരെ പട്ടക്കാരൻ ചെയ്യുന്ന അപേക്ഷകളും ക്രിയകളും ആരാധനകളും സൂക്ഷിച്ചുനോക്കിയാൽ ബലിപീഠത്തിൽ കാഴ്ചയായി വച്ചിരിക്കുന്ന അപ്പവും വീഞ്ഞും മിശിഹാതമ്പുരാന്റെ ശരീരവും രക്തവും എന്നു തന്നെയും അല്ല, താൻ ത്രിയേക ദൈവവും, കരള് അറക്കപ്പെട്ട കുഞ്ഞാടും സത്യമുള്ള ഏക ദൈവവും അതിന് ഏതെല്ലാംവിധത്തിൽ ഉന്നതിയായ ബഹുമതിയും മഹത്വവും വന്ദനവും കൊടുപ്പാൻ കഴിയുമോ അത്രത്തോളവും ഈ ശരീരരക്തങ്ങൾക്കു കൊടുത്തുംവരുന്നു. ഈ ശരീരരക്തങ്ങൾ ത്രോണോസിൽ വച്ച് എന്തെല്ലാം മാഹാത്മ്യങ്ങൾക്കു പാത്രീഭവിക്കുന്നുവോ അതുകളെല്ലാം മദുബഹായിൽ നിന്നു ഹൈക്കലായിൽ കൊണ്ടുവരുമ്പഴും ഹൈക്കലായിൽ നിന്ന് ഒരു രോഗിക്കു കൊടുപ്പാനായി വെളിക്ക് ഒരു ഭവനത്തിൽ എഴുന്നള്ളിക്കുമ്പഴും അതു ലോകത്തിന്റെ പാപങ്ങളെ നീക്കിക്കളയുന്ന ദൈവകുഞ്ഞാടായും ഭയപ്പെടത്തക്ക സ്ഥിതിയിൽ അഗ്നിക്കട്ട ആയും ആശ്വസിപ്പിക്കത്തക്ക സ്ഥിതിയിൽ ഗിലയാദിലെ സുഗന്ധകുഴമ്പായും സർവ്വപ്രധാനമായി നമ്മുടെ രക്ഷിതാവിന്റെ തിരുശരീര രക്തങ്ങളായും എല്ലായിപ്പോഴും നാം സമ്മതിക്കുന്നതും വിശ്വസിക്കുന്നതും ആകുന്നു.

ഈ രഹസ്യത്തിൽ ഏതെല്ലാം ബഹുമതികളും സ്തുതികളും ആരാധ

നകളും നാം ചെയ്യുന്നുവോ അതുകളിലെല്ലാം നമ്മുടെ പിതാവായ ദൈവം മഹത്വപ്പെടുന്നതും പ്രസാദിക്കുന്നതുമാകുന്നു. ഇതിലുള്ള നമ്മുടെ പൂർവ്വിക വിശ്വാസത്തെയും ദൈവഭക്തരും രക്തസാക്ഷികളുമായ പിതാക്കന്മാർ ഉപവാസത്തോടും പ്രാർത്ഥനയോടുംകൂടി ദൈവകല്പന അനുസരിച്ചു സ്ഥാപിച്ചിട്ടുള്ള പള്ളിക്രമങ്ങളെയും നാനാവിധപ്പെടുത്തി ദിവസംതോറും ഭേദഗതി വരുത്തിവരുന്ന ലൌകിയങ്ങളെപോലെ ദൈവരഹസ്യങ്ങളിൽ പ്രവേശിക്കുന്നതു ദൈവമഹത്വത്തിനു കുറവും ദൈവകോപത്തിനു ഇടയും ഉള്ളതുമാണെന്നാണ് എന്റെ താഴ്മയായ അഭിപ്രായം.

നമ്മുടെ സഭയുടെ തൽക്കാല സ്ഥിതിക്ക് ചെയ്യേണ്ടതായ അനേക സംഗതികൾ പ്രകാശമായിരിക്കുന്നതും അതുകളിൽ ഓരോന്നിനെ പരിഷ്ക്കരിച്ചു സഭയിൽ നടത്തുവാനുള്ള കാലസ്ഥിതിയിലാണ് തൽക്കാലം നമ്മുടെ ഇരിപ്പെന്നു ബോധപ്പെടുന്നു. രാജാവും ദീർഘദർശിയുമായ ദാവീദ് പാടിയിട്ടുള്ള 80–ാം സങ്കീർത്തനം തൽക്കാലം എന്റെ ഓർമ്മയിൽ വന്നതിന്റെ ചുരുക്കം താഴെ കാണിക്കുന്നു. ‘സൈന്യങ്ങളുടെ ദൈവമേ ഞങ്ങളെ തിരിച്ചു നിന്റെ മുഖം പ്രകാശിപ്പിക്കുമാറാക്കണമേ. എന്നാൽ ഞങ്ങൾ രക്ഷിക്കപ്പെടും. നീ മിസ്രയീമിൽ നിന്ന് ഒരു മുന്തിരിങ്ങാവള്ളിയേ കൊണ്ടുവന്നു. നീ പുറജാതികളെ പുറത്താക്കി അതിനെ നട്ടു. ഇത്യാദി ... വഴിയിൽകൂടി കടന്നുപോകുന്ന എല്ലാവരും അതിനെ പറിക്കത്തക്കവണ്ണം നീ അതിന്റെ വേലികളെ പൊളിച്ചു കളഞ്ഞതെന്തിന്. ഇത്യാദി ... സൈന്യങ്ങളുടെ ദൈവമായ യഹോവായെ ഞങ്ങളെ തിരിച്ചു നിന്റെ മുഖം പ്രകാശിക്കുമാറാക്കേണമേ. എന്നാൽ ഞങ്ങൾ രക്ഷപെടും.’

ഇത്രയുമെഴുതി അച്ചടിപ്പിക്കുന്നതിനു പ്രസ്സിൽ കൊടുത്തശേഷം സമുദായാലോചനസഭയിലേക്കു കമ്മട്ടിക്കാരിൽ ആറു പേർ ചേർന്ന് എഴുതി അയക്കുന്നതായി, അച്ചടിപ്പിച്ച പരിഷ്കാര തക്സായുടേയും റിപ്പോർട്ടിന്റെയും ഓരോ പ്രതി ആ കമ്മിട്ടിക്കാർ എനിക്കു അയച്ചുതന്നു.

ഈ പരിഷ്കാരത്തിനും റിപ്പോർട്ടിനും ഹേതുവായ മിസ്റ്റർ ഡാനിയേലിന്റെ ഉപദേശങ്ങളടങ്ങിയ ഒരു പുസ്തകം ഞാൻ വായിച്ചതിൽ പ്രസിദ്ധപ്പെട്ട സെമിനാരി കേസിൽ ഈ സഭയുടെ നവീകരണത്തെക്കുറിച്ച് ഞാൻ സമ്മതിച്ചതായി ചില ഭാഗങ്ങൾ ചേർത്തിരിക്കുന്നു. അസ്സൽ മൊഴി മുഴുവൻ വായിക്കാതെ എന്റെ ഉദ്ദേശ്യവും അഭിപ്രായവും ഇന്നവിധമെന്നു സമ്മതിക്കുന്നവർ കാണുകയില്ലല്ലോ. ആ കേസിൽ ഈ സഭ നവീകരണസഭയല്ലെന്നും അന്യ ഭാഷയിലുള്ള പള്ളിക്രമങ്ങൾ പരിഷ്കരിച്ചു മലയാളത്തിൽ ആക്കുന്നതിനു പട്ടക്കാരുടെ ഒരു സംഘമുണ്ടെന്നും പറഞ്ഞിരുന്നേക്കാം. ടി കേസിൽ എന്റെ മേൽ വിശ്വാസവിപരീതമായി ഒന്നും വിധിക്കാതെ എന്റെ ട്രസ്റ്റി സ്ഥാനത്തെ സ്ഥിരപ്പെടുത്തിയാണു ബഹുമാനപ്പെട്ട

റോയൽ കോടതി വിധിച്ചിട്ടുള്ളത്. ഇതിനെക്കുറിച്ചു അധികമായി ഇതിൽ പ്രസ്താവിക്കുന്നതു അനാവശ്യമെന്നു വിചാരിച്ചു നിർത്തിയിരിക്കുന്നു.

പള്ളിക്രമങ്ങൾ മുൻ നിശ്ചയപ്രകാരം തർജ്ജിമ ചെയ്യുന്നതല്ലാതെ പരിഷ്കാരത്തിൽ പ്രവേശിക്കുന്നത് തൽക്കാലം സമാധാന വിരോധത്തിനു ഇടയുണ്ടെന്നും കമ്മട്ടിക്കാരിലും ആലോചനസഭയിലും പരിഷ്കാരത്തിനു ഭൂരിപക്ഷമുണ്ടാക്കിയാലും ആയതു സഭയിൽ സ്വീകരിക്കത്തക്കതായി വരുന്നതല്ലെന്നുള്ള തീർച്ചകളെയും ന്യായങ്ങളെയും മറ്റും കാണിച്ച് 99-ലും 100-ലും ഓരോ മെമ്മോറാണ്ടം ആലോചനസഭയിലേക്കും മേലദ്ധ്യക്ഷന്മാർക്കും ഞാൻ അയച്ചിരുന്നു.

തൽക്കാലം കാണുന്ന റിപ്പോർട്ട് കമ്മട്ടിക്കാരുടെ യോജിപ്പായ അഭിപ്രായമല്ലെന്നും ഏതാനുംപേരു കൂടി ചെയ്തതാണെന്നും കാണുന്നു. ഇങ്ങനെ കമ്മട്ടിക്കാർ മുഴുവൻ ഉൾപ്പെടാത്ത അഭിപ്രായം കമ്മട്ടിയുടെ അഭിപ്രായമായി സ്വീകരിപ്പാൻ പാടില്ലെന്നും വീണ്ടും പറഞ്ഞുകൊള്ളുന്നു.

അനേക കാലങ്ങളായി സമുദായം ആചരിച്ചുവരുന്ന പള്ളിക്രമങ്ങൾക്കും വിശ്വാസാചാര നടപടികൾക്കും എതിരായി നാലാറുപേരുടെ പരിഷ്ക്കാരം സ്വീകരിക്കുന്നതല്ലെന്നും സ്വീകരിക്കണമെന്ന് നിർബന്ധിപ്പാൻ ഒരു കമ്മട്ടിക്കും അധികാരമില്ലെന്നുള്ളതും ഏവരും അറിയുന്നതിനാൽ ഈ ഏകപക്ഷമായ റിപ്പോർട്ടിനെക്കുറിച്ചു സമാധാനം പറയുന്നതിനു ഞാൻ തുനിയുന്നില്ല.

പരിഷ്ക്കാരത്തെ സംബന്ധിച്ചുള്ള റിപ്പോർട്ട് മൊത്തമായി ഞാൻ നോക്കിയതിൽ സഭയുടെ പൂർവ്വികമായ ആചാരങ്ങളെയും ക്രമങ്ങളെയും ഭേദപ്പെടുത്തുന്നതിനു ആയുധമായി എടുത്തിട്ടുള്ളത്, വേദപുസ്തകവും ഒന്നും രണ്ടും മൂന്നും ശതാബ്ദങ്ങളിൽ ജീവിച്ചിരുന്ന പിതാക്കന്മാരുടെ എഴുത്തുകളെ അങ്ങുമിങ്ങും എഴുതിയിട്ടുള്ളവയെ എടുത്തു തർജ്ജിമ ചെയ്തിട്ടുള്ളതിന്റെ ശിഖരങ്ങളും ഇന്നു പാണ്ഡിത്യമുണ്ടെന്നു വിചാരിക്കുന്ന യൂറോപ്യ മഹാന്മാരിൽ ചിലരുടെ അഭിപ്രായങ്ങളുമാണ്.

പിതാക്കന്മാരുടെ എഴുത്തുകൾ എബ്രായ, ഗ്രീക്ക്, ലത്തീൻ മുതലായ ഭാഷകളിൽനിന്ന് ഓരോ പണ്ഡിതന്മാർ അവരവർക്ക് ആവശ്യമെന്നു തോന്നുന്ന ഓരോ ഭാഗങ്ങളെ ഇംഗ്ലീഷിൽ തർജ്ജിമ ചെയ്തിട്ടുള്ളതായി കാണപ്പെടുന്നു. ഇങ്ങനെയുള്ള രേഖകൾ വിശ്വാസയോഗ്യമായി പറവാൻ പാടില്ലായെങ്കിലും പടിഞ്ഞാറെ സഭകൾ ഈവിധമുള്ള രേഖകളെയും വേദപുസ്തകത്തെയും ആധാരമാക്കിക്കൊണ്ടാണ് അവരുടെ സഭകളുടെ ക്രമങ്ങളെയും നടപടികളെയും സ്ഥാപിച്ചിരിക്കുന്നത്. അതും ഒരേ രീതിയിൽ വരുത്തുന്നതിന് ഈ മഹാന്മാർക്ക് ഇതേവരെ സാധിച്ചിട്ടില്ല. ഇങ്ങനെയിരിക്കെ

ഭിന്നാഭിപ്രായങ്ങളെ പരിശോധിച്ചും പൂർവ്വസ്ഥിതിയിൽ ഒരു തക്സാ ഉണ്ടാക്കുന്നതിന് നമ്മുടെ സമുദായം ശക്തിപ്പെടുന്നതല്ല.

നമ്മുടെ സമുദായത്തിനു ഒരു തക്സാ നൂതനമായി ഉണ്ടാക്കുന്നതിനു പരിഷ്ക്കാരക്കാർക്കു നിർബന്ധമാണെങ്കിൽ എളുപ്പമായ ഒരു ഉപായവഴി ഞാൻ പറഞ്ഞുകൊള്ളട്ടെ.

നമ്മുടെ പരിഷ്ക്കാരികൾ മേൽവിവരിച്ച നവീകരണ സഭക്കാരിൽ ആരുടെ ക്രമങ്ങളാണ് ശരിയായിട്ടുള്ളതെന്നു കണ്ടുപിടിച്ചു ആയതു നമ്മുടെ സമുദായം അനുസരിപ്പാൻ തക്കവണ്ണം ഏർപ്പാടു ചെയ്യുന്നതാണ് ഇതിലൊക്കെയും എളുപ്പവും ആദായവുമുള്ളത്.

അല്ലാതെ ബഹുജനങ്ങൾക്ക് അറിവില്ലാത്തതും വിശ്വാസയോഗ്യമായി വിചാരിപ്പാൻ പാടില്ലാത്തതുമായ രേഖകളെ കണ്ടുപിടിക്കുന്നതിനും പരിഷ്ക്കരിക്കേണ്ട ക്രമം തന്നെ അറിവില്ലാത്ത ഭാഷയിൽ ഇരിക്കുന്ന ഒരു സഭയ്ക്കു നൂതനപരിഷ്കാരം ഉണ്ടാക്കണമെന്ന് ശഠിക്കുന്നതു വളരെ അപകടമെന്ന് ഞാൻ പറഞ്ഞുകൊള്ളുന്നു.

നമ്മുടെ സഭയ്ക്ക് വല്ല പരിഷ്ക്കാരവും ആവശ്യമെന്നു വിചാരിക്കുന്ന പക്ഷം നമ്മുടെ സകല പള്ളിക്രമങ്ങളെയും തർജ്ജിമ ചെയ്തു അറിയാവുന്ന ഭാഷയിൽ വരുത്തി സഭയുടെ മഹാവലിയ സുന്നഹദോസിനെ വിളിച്ചുകൂട്ടി സഭ മുഴുവന്റെയും സമ്മതം നിയമപ്രകാരം വരുത്തി പൂർവ്വികമായിട്ടുള്ളതും മുഖ്യമായിട്ടുള്ളതുമായ വിശ്വാസാചാരങ്ങളെയും ക്രമങ്ങളെയും പരിഷ്ക്കരിക്കയല്ലാതെ ഈ വിധം നടത്തുന്ന കമ്മട്ടിയുടെയോ, കമ്മട്ടിയുടെ മജോറട്ടിയുടെയോ നിശ്ചയങ്ങളെ ഈ വലിയ സമുദായം ഒരിക്കലും സമ്മതിക്കുന്നതല്ലെന്നു ഞാൻ ധൈര്യമായി പറഞ്ഞുകൊള്ളുന്നു.

അതിനാൽ കർത്താവിൽ പ്രിയ സഹോദരന്മാരെ! അസ്ഥിവാരം ഇളക്കാതെ പൂർവ്വികമായി സ്ഥാപിച്ചിരിക്കുന്ന സ്ഥാപനങ്ങളുടെ ബലത്തിനും വർദ്ധനവിനുമായി താഴെ കാണിക്കുന്ന ക്രമങ്ങളെയും നടപടികളെയും ക്രമമായി നടത്തുന്നതിലേക്കുള്ള പരിഷ്ക്കാരങ്ങളെയും അതിലേക്കു വേണ്ട ഉത്സാഹങ്ങളെയും ചെയ്തു നടപ്പിൽ വരുത്തുന്നത് നമ്മുടെ സഭയ്ക്കു വർദ്ധനവും സമാധാനവും സന്തോഷവുമായിരിക്കുമെന്നു ഞാൻ ആശിച്ചുകൊള്ളുന്നു.

1. നമ്മുടെ സഭയിലുള്ള ഈ തലമുറയിലെ പട്ടക്കാരിൽ അധിക ഭാഗവും സുറിയാനി ഭാഷയിൽ പരിചയമില്ലാത്തവരാകയാൽ പള്ളിക്രമങ്ങൾ ഓരോ ഭാഗം പല സ്ഥിതിയിൽ തർജ്ജമ ചെയ്യിച്ച് കുട്ടിപുസ്തകങ്ങളാക്കി പല രീതിയിൽ ശുശ്രൂഷ നടത്തിവരുന്നതിനാൽ പൂർവ്വിക വിശ്വാസാചാരങ്ങൾക്കും നടപടികൾക്കും ഏകരീതി ഇല്ലാതെ ഭവിക്കുന്നതിനെക്കൊണ്ട്,

തൽക്കാലം എല്ലാ പള്ളിക്രമങ്ങളെയും അറിയാവുന്ന ഭാഷയിൽ തർജ്ജിമ ചെയ്തു കൊടുപ്പിക്കേണ്ടതാകുന്നു.

2. സിമ്മനാരിയും പഠിത്വവും നഷ്ടപ്പെട്ടുപോകയാൽ പല രീതിയിൽ അഭ്യസിച്ചുവരുന്നവരെ പട്ടക്കാരായി തിരഞ്ഞെടുക്ക നിമിത്തം പല കുഴപ്പങ്ങൾ നേരിടുന്നതുകൊണ്ട് പട്ടത്വത്തിനു പഠിപ്പിക്കേണ്ട കുട്ടികളെ ചെറുപ്പത്തിലേ അഭ്യസിപ്പിക്കുന്നതിനു സിമ്മനാരിയും അതിൽ കുട്ടികളുടെ പഠിത്വവും ഉടനെ നടത്തിക്കേണ്ടതാകുന്നു.

3. സിമ്മനാരിയോടു ചേർത്തു പള്ളി ഉണ്ടായിരിക്കേണ്ടതും, അതിൽ മല്പാന്മാരെ കൂടാതെ ഒന്നുരണ്ടു ദയറാവാസികളെക്കൂടെ നിയമിക്കേണ്ടതും, സിമ്മനാരിയിൽ പഠിക്കുന്ന കുട്ടികൾ നിശ്ചിത സമയങ്ങളിൽ പള്ളി ആരാധനയിലും പ്രാർത്ഥനയിലും നോമ്പുകളിൽ നടത്തിവരുന്ന മൂന്നു നേരത്തെ നമസ്കാരത്തിലും, പൂർവ്വാചാരം അനുസരിച്ച് സിമ്മനാരിപ്പള്ളിയിൽ സംബന്ധിച്ചിരിക്കേണ്ടതും, കുർബാനയിലും പള്ളി ശുശ്രൂഷകളിലും കുട്ടികൾ പരിചയിച്ചു വളരുവാൻതക്ക ഏർപ്പാടുകൾ എല്ലാം പള്ളിയിൽ നടത്തിക്കേണ്ടതും ആകുന്നു.

4. പള്ളികൾ ദൈവാരാധനയ്ക്കും പ്രാർത്ഥനകൾക്കും ആയി സ്ഥാപിക്കുന്നതും, അതിൽ ശുശ്രൂഷയ്ക്കായി ഓരോ പട്ടക്കാര് പള്ളിയിൽ താമസിച്ചിരിക്കേണ്ടതും, രണ്ടുനേരവും പള്ളിയിൽ പൂർവ്വാചാരം അനുസരിച്ചു നിശ്ചിത സമയങ്ങളിൽ ദൈവാരാധനയും പ്രാർത്ഥനകളും നടത്തുന്നതു കൂടാതെ, ഞായറാഴ്ചയും പെരുനാളുകളിലും വിശുദ്ധ കുർബാന ഉണ്ടായിരിക്കേണ്ടതും, നോമ്പുകളിലും വിശേഷ ദിവസങ്ങളിലും ഉള്ള ശുശ്രൂഷകൾ മുടക്കം കൂടാതെ നടത്തിക്കേണ്ടതും ആകുന്നു.

5. പല സംഗതികൾ പള്ളിയിലും പള്ളിയിൽ നിന്നും നടത്തിക്കേണ്ടതാകയാൽ ഓരോ പള്ളിക്കു ഓരോ വികാരിമാരെക്കൂടെ നിയമിക്കേണ്ടതും ആയതിന് ഇടയാകാത്തപക്ഷം രണ്ടും മൂന്നും പള്ളികൾക്കെങ്കിലും ഓരോ വികാരിമാരെ സമുദായത്തിൽനിന്നും നിയമിക്കേണ്ടതാകുന്നു.

6. പള്ളികൾ ദൈവാരാധനസ്ഥലമാകയാൽ ഭയഭക്തി തോന്നത്തക്ക അലങ്കാരങ്ങളും വലിപ്പവും ഭംഗിയും ഇല്ലാത്തതിനെ പ്രതിഷ്ഠിക്കാതിരിക്കേണ്ടതാകുന്നു.

7. ജനങ്ങളിൽനിന്നു ദശാംശങ്ങളും വഴിപാടുകളും നേർച്ചകാഴ്ചകളും ആദ്യഫലങ്ങളും നിശ്ചിത സമയങ്ങളിൽ ദൈവകല്പന അനുസരിച്ച് ഈടാക്കേണ്ടതാകുന്നു.

8. ഓരോ ഇടവകയ്ക്കു പട്ടത്വത്തിനു പഠിക്കുന്നതിനു സിമ്മനാരിയിൽ അയക്കുന്ന കുട്ടികൾക്കു പകുതി ചിലവ് വീട്ടുകാരും പകുതി ഇടവകയിൽ

നിന്നും കൊടുക്കേണ്ടതാകുന്നു.

9. വികാരിമാരായും മറ്റു പ്രവർത്തകന്മാരായും പഠിപ്പിക്കുന്നതിന് നിയമിക്കുന്ന കുട്ടികളുടെ ചിലവ് സമുദായത്തിൽ നിന്നും കൊടുക്കേണ്ടതാകുന്നു.

10. ഓരോ ഇടവകയ്ക്ക് ഇടവകക്കാരുടെ ദേശകുറി അനുസരിച്ചും മല്പാന്മാരുടെ സാക്ഷിപത്രം കൊണ്ടും മേലദ്ധ്യക്ഷർ പരിശോധിച്ചും ഇടവക പട്ടക്കാരെ നിയമിക്കേണ്ടതാകുന്നു.

11. ഇടവകപ്പട്ടക്കാരുടെ ചിലവുകൾക്കു പള്ളി വരുമാനത്തിൽ നിന്ന് പള്ളിയുടെയും പട്ടക്കാരന്റെയും യോഗ്യത അനുസരിച്ച് ഇടവകകളിൽ നിന്നും വികാരിയുടെ ശമ്പളം സമുദായത്തിൽ നിന്നും കൊടുക്കേണ്ടതാകുന്നു.

12. പള്ളിയുടെ സ്ഥിതി അനുസരിച്ച്, നിത്യചെലവുവകയ്ക്ക് പള്ളിയിൽ നിന്നും നിശ്ചയിക്കുന്ന പണം സമുദായത്തിനു കൊടുക്കേണ്ടതാകുന്നു.

13. അതാതു പള്ളിയുടെ സ്ഥാപനയനുസരിച്ച് കമ്മട്ടിക്കാരെ നിയമിച്ച് പള്ളിക്കാര്യങ്ങൾ നടത്തേണ്ടതും, ആണ്ടുതോറുമുള്ള കണക്കുകൾ പരിശോധിച്ച് കമ്മട്ടി പ്രസിഡണ്ടിന്റെ ഒപ്പോടുകൂടി മേലദ്ധ്യക്ഷർക്ക് അയച്ചു കൊടുക്കേണ്ടതുമാകുന്നു.

ഇതുപോലെ അത്യാവശ്യമായിട്ടുള്ള പല സംഗതികൾ ഉള്ളതും അതുകളെ ആലോചിച്ചു സഭയിൽ നടപ്പിൽ വരുത്തുന്നതായാൽ സഭയ്ക്കു ഭംഗിയും സമാധാനവും വർദ്ധിക്കുന്നതു കൂടാതെ പലവിധമായുള്ള അനുഗ്രഹങ്ങൾക്കും സംഗതി വരുമെന്നു ഞാൻ ആശിക്കുന്നു. എന്റെ ഈ അപേക്ഷകൾ, മാന്യന്മാരായ സഹോദര അംഗങ്ങൾ, എന്റെ ബലഹീനതയിൽ വന്നിട്ടുള്ള കുറവുകളെ ക്ഷമിച്ചു, സത്യത്തിൽ ഹൃദയം പ്രകാശിപ്പിച്ചു, സഭയുടെ സമാധാനത്തിനും വർദ്ധനവിനും വേണ്ടുന്നവ പ്രവർത്തിപ്പാൻ സംഗതി വരണമെന്നുള്ള പ്രാർത്ഥനയോടുകൂടി ഇതിനെ അവസാനിപ്പിച്ചു കൊള്ളുന്നു.

**പുന്നത്ര ചാണ്ടപ്പിള്ളക്കത്തനാർ**

കോട്ടയം
1100 മീനം 15-നു